586



# കണ്ണീർമുത്തുകൾ

സ്റ്റാൻഡേർഡ് 5

വില: 40 പൈസ




1971



586

# കണ്ണീർമുത്തുകൾ

സ്റ്റാൻഡേർഡ് 5






കേരളാ ഗവണ്മെൻറുവക പ്രസിദ്ധീകരണം
വിദ്യാഭ്യാസ വകുപ്പ്

സ്റ്റേററ് ഇൻസ്റ്റിററ്യൂട്ട് ഓഫ് എഡ്യുക്കേഷൻ
തയ്യാറാക്കിയത്

വില : 40 പ.

1971

60/10—1

# കണ്ണീർമുത്തുകൾ

## ഒന്നു്

കൃഷ്ണൻകുട്ടി പതുക്കെ നെററി തടവിനോക്കി. ചോര കുറേശ്ശ വരുന്നുണ്ടു്. അവൻെറ കിതപ്പു് മുഴുവൻ മാറിയിട്ടില്ല. ചുണ്ടുകൾ അമർത്തിക്കടിച്ചുപിടിച്ച മട്ടിൽ തന്നെയാണു്. കണ്ണു ചുട്ടുപുകയുന്നു. അകലെ കൂട്ടംകൂടിക്കളിക്കുന്ന കുട്ടികൾ ഇടയ്ക്കിടെ അവൻെറ നേരെ നോക്കുന്നുണ്ടു്. പതുക്കെ എന്തോ തമ്മിൽപ്പറയുന്നുമുണ്ടു്. എങ്കിലും ആരും ചിരിക്കുന്നില്ല. ഒരുത്തൻ കളിയാക്കിച്ചിരിച്ചാൽ അവരുടെയിടയിൽ ചാടിവീണു് ഒരിക്കൽക്കൂടി ഇടിക്കാൻ തയ്യാറായിട്ടാണു് അവൻെറ ഇരിപ്പു്. അവർക്കു് അതറിയാം. വെളുത്തു കുഴഞ്ഞുകിടക്കുന്ന പഞ്ചാരമണലിൽ കുത്തിമറിയുകയും കൂത്താടുകയും ചെയ്യുന്ന കുട്ടികളെല്ലാവരുംതന്നെ അവൻെറ ഉററ ചങ്ങാതിമാരാണു്. എന്നുവച്ചു്......എന്നുവച്ചു്......

ചരിഞ്ഞിറങ്ങിക്കിടക്കുന്ന വെളുത്ത മണൽക്കരയുടെ നടുവിൽ പച്ചപിടിച്ച വെള്ളം. അതിൽ ആകാശം നോക്കിക്കിടക്കുന്ന എരുമകളും പോത്തുകളും. നീന്തിക്കളിക്കുകയും പാടുകയും കൂവുകയും ചെയ്യുന്ന പിള്ളേർ. കാററുവീശുമ്പോൾ കലി തുള്ളുകയും പൊട്ടിക്കരയുകയും ചെയ്യുന്ന മുളക്കൂട്ടങ്ങളാണു് ചുററിലും. ഇടയ്ക്കു കശുമാവുകളുമുണ്ടു്. നട്ടുച്ചയ്ക്കും വൈകുന്നേരവുമെല്ലാം അവിടെ വന്നുകൂടുന്ന കുട്ടികളുടെ നേതാവു് അവനായിരുന്നു. പക്ഷേ എത്ര പെട്ടെന്നാണു് എല്ലാം നടന്നതു്!

ഇടവഴിയിലൂടെ കുളക്കരയിലേയ്ക്കു വരുമ്പോൾ ഒരു കോലാഹലം കേട്ടു. എന്തെന്നില്ലാത്ത ഉത്സാഹവും ഉൽക്കണ്ഠയും തോന്നി, അല്പം നിരാശയും. അവനില്ലാത്തപ്പോൾ രസകരമായിട്ടെന്തോ നടക്കുകയാണു്. കൃഷ്ണൻകുട്ടി ഓടി. ഇടവഴി കഴിഞ്ഞു് തുറന്ന സ്ഥലത്തെത്തിയപ്പോൾ എന്താണു് കണ്ടതെന്നോ? ലഹളകൂട്ടുന്ന കുട്ടികളുടെ നടുവിൽ ആരോ തുള്ളുന്നു. കൈയിൽ കുറെ പച്ചിലക്കമ്പുകളുണ്ടു്. നെറുകയിൽ ചെമ്പരത്തിപ്പൂ കെട്ടിവെച്ചിട്ടുണ്ടു്. പിള്ളേർ ചുററും ആർത്തു തുള്ളുകയാണു്.

കൃഷ്ണൻകുട്ടി നിന്നുപോയി. അവൻെറ അമ്മ !

അമ്മ മുമ്പിലും കൂക്കിവിളിക്കുന്ന പിള്ളേർ പിന്നാലെയുമായി അവൻ നില്ക്കുന്ന ഭാഗത്തേയ്ക്കു് ഓടിവരികയാണു്. കുട്ടികൾ കല്ലും മണ്ണുമൊക്കെ വാരിയെറിയുന്നുണ്ടു്. ഒന്നുരണ്ടു കല്ലുകൾ അമ്മയുടെ ദേഹത്തുകൊള്ളുന്നതു് കൃഷ്ണൻകുട്ടി കണ്ടു. അവനു സഹിക്കാൻ കഴിഞ്ഞില്ല. കുനിഞ്ഞു് രണ്ടുമൂന്നു കല്ലുകൾ പെറുക്കിയെടുത്തുകൊണ്ടു് അവൻ കുതിച്ചു. ഒരു സിംഹത്തെപ്പോലെയാണു് അവൻ ആ കൂട്ടത്തിലേയ്ക്കു ചാടിവീണതു്. അവർ ചിതറിയോടി. അല്പസമയത്തിനുള്ളിൽ എല്ലാം ശാന്തമായി. അവൻെറ അമ്മ സ്ഥലം വിട്ടിരുന്നു. കുട്ടികൾ അകലെ കൂട്ടംകൂടി. അവൻ നിന്നു കിതയ്ക്കുകയായിരുന്നു. കൈയിലുണ്ടായിരുന്ന കല്ലു് കുളത്തിലേയ്ക്കാഞ്ഞു വലിച്ചെറിഞ്ഞു. എല്ലാ കുട്ടികളുടെയും നോട്ടം അങ്ങോട്ടു ചെന്നു. നടുവിൽ ചെന്നു വീണ കല്ലു് ഉണ്ടാക്കിയ വട്ടത്തിലുള്ള അലകൾ വലുതായി വലുതായി വന്നു് കരയിലടിയുന്നതു് എല്ലാവരും നോക്കിനിന്നു.

കുളക്കരയുടെ കുറെ മുകളിലായി ഒരു പഴയ മരത്തടി കിടപ്പുണ്ടു്. അവൻ അതിന്മേൽ ചെന്നിരുന്നു. കൈമുട്ടുകൾ തുടയിലൂന്നി, മുഖം കൈകളിലമർത്തി അവനങ്ങനെയിരുന്നു. ഇരുന്നിരുന്നു് കരഞ്ഞുപോയി. എങ്ങനെ കരയാതിരിക്കും?

അവൻെറ അമ്മയ്ക്കു ഭ്രാന്താണു്. ഈ ലോകത്തിൽ അവനാകെയുള്ളതു് അമ്മയും ഇടിഞ്ഞുപൊളിഞ്ഞു വീഴാറായ ഒരു കൊച്ചുവീടുമാണു്. അച്ഛൻ എന്നേ മരിച്ചുപോയി. ജീവിക്കാൻ ഒരു മാർഗ്ഗവുമില്ല. അവൻ സ്കൂളിൽ പഠിച്ചതു് കുറച്ചുകാലം മാത്രമാണു്. ഒന്നിലും രണ്ടിലും ശരിക്കു പഠിച്ചു ജയിച്ചു. അന്നൊക്കെ അമ്മ മനയ്ക്കൽ ജോലിക്കു പോകാറുണ്ടു്. അവിടെനിന്നു കിട്ടുന്നതുകൊണ്ടു് കഴിഞ്ഞുകൂടും.

സാവധാനം അമ്മയുടെ മട്ടുമാറാൻ തുടങ്ങി. ജോലിക്കു പോകാതായി. ആരോടുമൊന്നും മിണ്ടുകയില്ല. തനിച്ചിരുന്നു് എന്തെല്ലാമോ പിറുപിറുക്കും. ആ കണ്ണുകളിലേക്കു നോക്കിയാൽ പേടിയാവും. തനിച്ചിരുന്നുള്ള പിറുപിറുക്കൽ ഒടുവിലൊടുവിൽ ലഹളയായി മാറി.

പിന്നെയും കുറെനാരംകൂടി കൃഷ്ണൻകുട്ടി സ്കൂളിൽപോയി. പക്ഷേ അധികദിവസം അതു സാധിച്ചില്ല. ഭക്ഷണം വേണ്ടേ? പല ദിവസവും പട്ടിണിയായി. അവനെന്തു ജോലിയാണെടുക്കുക! ആരാണിത്ര കൊച്ചന്ന് ജോലി കൊടുക്കുക ?

എന്നോ, എങ്ങനെയോ അവൻ ചീത്തയായിപ്പോയി. മോഷ്ടിക്കുന്നതു തെററാണെന്നവനറിയാം. പക്ഷേ അവൻ കള്ളനായിപ്പോയി.

പലപ്പോഴും എങ്ങനെയോ അവൻ സമ്പാദിച്ച അരി കലത്തിലിട്ടു തിളപ്പിക്കുമ്പോളായിരിക്കും അമ്മ ഓടിവരുന്നതു്. ചിലപ്പോരം അടുപ്പിൽ വെള്ളം കോരിയൊഴിക്കും. അല്ലെങ്കിൽ കലത്തിൽ മണ്ണുവാരിയിടും. അന്നു പിന്നെ പട്ടിണി തന്നെ.

കെട്ടിമേയാത്ത പുരയുടെ ചുമരുകരം വഷകാലത്തു നനഞ്ഞു കുതിൎന്നനില്ക്കും. പേടിപ്പെടുത്തുന്ന മിഥുനമാസരാത്രികളിൽ കാററു് ചീറിയടിക്കുകയും ഇടിയലറുകയും ചെയ്യുമ്പോരം വെള്ളം വീഴാത്ത മൂലകരം നോക്കി ചുരുണ്ടുകൂടി കിടക്കണം.

എല്ലാം ഓൎത്തുകൊണ്ടു് കൃഷ്ണൻകുട്ടി ഏറെനേരം കിടന്നു. ആരോ അവനെ പതുക്കെയൊന്നു തൊട്ടതായിത്തോന്നി. അവൻ തല ചെരിച്ചുനോക്കി. കൊച്ചൌസേപ്പാണു്. അവനും നേരത്തേ ആ കൂട്ടത്തിലാണു്. ഇപ്പോരം അവൻെറ കണ്ണുകരം നിറഞ്ഞുനില്ക്കുന്നു.

''എണീക്കു് കൃഷ്ണൻകുട്ടി—ഇനി ഞങ്ങളാരും കൃഷ്ണൻകുട്ടിയുടെ അമ്മയെ ഉപദ്രവിക്കില്ല.'' കൊച്ചൌസേപ്പിൻെറ ശബ്ദം ഇടറുന്നുണ്ടായിരുന്നു. കൃഷ്ണൻകുട്ടി തലയുയൎത്തി നോക്കി. മററുള്ളവരെല്ലാം അടുത്തുവന്നു നില്ക്കുന്നുണ്ടു്. അവരുടെയെല്ലാം മുഖം വല്ലാതെയിരിക്കുന്നു. പെട്ടെന്നു് അവനു സങ്കടം അധികമായി. പൊട്ടിക്കരഞ്ഞുകൊണ്ടു് അവൻ അവിടെത്തന്നെ കമിഴ്ന്നു കിടന്നു.

---

## രണ്ടു്

കണ്ണുനിറഞ്ഞുകൊണ്ടു്, കരം പൃകഞ്ഞുകൊണ്ടു് കൃഷ്ണൻകുട്ടി കുളക്കരയിലേയ്ക്കോടിയെത്തി. ഉച്ചയായിട്ടില്ല. കുളത്തിൽ കന്നു കാലികളിറങ്ങിയിട്ടില്ല. അവൻ എന്നും പതിവുള്ളതുപോലെ ആ മരത്തടിയിന്മേൽച്ചെന്നു് ഇരുന്നു. മനസ്സാകെ, ദേഹമാകെ ചുട്ടുനീറു കയായിരുന്നു. രാത്രി മുഴുവൻ അമ്മ ലഹളകൂട്ടുകയായിരുന്നു. ചൂട്ടും കൊണ്ടുപോകുന്ന വഴിപോക്കരെ കല്ലെടുത്തെറിഞ്ഞു. അവർ ലഹളയ്ക്കു വന്നു. അവൻ കരഞ്ഞു കാലുപിടിച്ചു് സമാധാനിപ്പിച്ചു പറഞ്ഞയക്കേണ്ടിവന്നു. ഒന്നുറങ്ങാൻ ഭാവിച്ചാൽ അവനെ കുലുക്കി യുണർത്തും. ചിലപ്പോൾ അവനെ കെട്ടിപ്പിടിച്ചു് ഉറക്കെക്കരയും. പ്രഭാതത്തിനോടടുത്താണു് ഒന്നുറങ്ങിയതു്. കണ്ണുതുറന്നപ്പോൾ നല്ല വെയിലായിക്കഴിഞ്ഞിരുന്നു. ചപ്പിലക്കിളികൾ ചിലച്ചു ലഹള കൂട്ടുന്നതു കേട്ടു. അമ്മയെ അവിടെയെങ്ങും കണ്ടില്ല.

തലേന്നു സമ്പാദിച്ച അരിയിൽ അല്പം ബാക്കിയുണ്ടായിരുന്നു. അതടുപ്പത്തിട്ടു. അരി തിളച്ചുകഴിഞ്ഞപ്പോൾ അവൻ ചുമരിന്മേൽ ചാരി ഒന്നാശ്വസിച്ചു. ആ ഇരിപ്പിൽ അവനുറങ്ങിപ്പോയി. പൊതിരെ അടികൊള്ളുന്നതായി സ്വപ്നംകണ്ടു് ഞെട്ടിയുണൎന്നു. ഉണൎന്നപ്പോൾ, സ്വപ്നമല്ല. അമ്മ അവനെ തല്ലുകയാണു്. അവൻ ചാടി രക്ഷപ്പെട്ടു. അമ്മ പിന്നാലെ ഓടി.

''നിന്നെ ഇന്നു ശരിപ്പെടുത്തുമെടാ....'' എന്നട്ടഹസിച്ചു കൊണ്ടു് ഓടിവരുന്ന രൂപം ഓൎക്കാൻ വയ്യ.

ഒന്നും ഓൎക്കാൻ വയ്യ. മനസ്സാകെ കലങ്ങിയിരിക്കയാണു്. കുറേനേരം അങ്ങിനെയിരുന്നപ്പോൾ മനസ്സൊന്നു തെളിഞ്ഞു. അപ്പോൾ അവൻ ഒരു തീരുമാനമെടുത്തു. രക്ഷപ്പെടണം. ഇനിയി ങ്ങനെ ജീവിക്കാൻ വയ്യ. എങ്ങോട്ടെങ്കിലും ഓടിപ്പോകുക. അങ്ങനെ ഓരോന്നാലോചിച്ചുകൊണ്ടിരിക്കെ കുളത്തിൽ ഒരു സ്ത്രീ വന്നിറങ്ങുന്നതു കണ്ടു. അവർ വെള്ളത്തിലേക്കിറങ്ങുംമുമ്പു് ഒരു മാലയഴിച്ചു കരയ്ക്കുവയ്ക്കുന്നതും അവൻ ശ്രദ്ധിച്ചു. കൃഷ്ണൻകുട്ടിയുടെ കണ്ണുകളൊന്നു തിളങ്ങി.

എന്തുകൊണ്ട വയ്യ ?—എന്തുകൊണ്ട് വയ്യ ? അവൻെറ ഹൃദയം തുടികൊട്ടാൻ തുടങ്ങി. അവൻ ഇറങ്ങിനടന്നു. ആ സ്ത്രീ വെള്ളത്തിലേക്കിറങ്ങി. അല്പം ദൂരെയാണ് മററുചിലർ കുളിക്കുന്നത്. മാലയുടെ ഉടമസ്ഥ ഇറങ്ങിമുങ്ങുന്ന ലാക്കുനോക്കി കൃഷ്ണൻകുട്ടി ഓടി, മാലയുടെ അടുത്തുകൂടെ. ഓടുന്നതിനിടയ്ക്ക് അതു് അവൻ കുനിഞ്ഞെടുത്തു ട്രൌസറിൻെറ പോക്കററിലിട്ടു. ഒരു വേലിക്കൽനിന്നു ചാഞ്ഞുകുത്തിക്കിടക്കുന്ന കശുമാവിൻകൊമ്പിൽപ്പിടിച്ചുതൂങ്ങി അവനപ്പുറത്തേയ്ക്കു കടന്നു. മരങ്ങളുടെ മറവിലൂടെ ഒളിഞ്ഞൊളിഞ്ഞു് അവൻ മുന്നോട്ടുപോയി. അകലെ ഒരു ചെറിയ കുന്നുണ്ട്. അവിടേയ്ക്കുള്ള കുറുക്കുവഴിയിലൂടെ അവൻ ഓടി. കുന്നിൻ ചെരിവിലെത്തിയപ്പോഠം അവൻ സാധാരണമട്ടിൽ നടന്നു. നടന്നു നടന്നു് കുന്നുകയറി.

കുററിച്ചെടികളിലിരുന്നു് കിളികഠം ചിലയ്ക്കുന്നതു് അവൻ കേട്ടില്ല. തൊട്ടാവാടിയും വെള്ളിലയും പൂവിട്ടുചിരിച്ചു നിൽക്കുന്നതു് അവൻ കണ്ടില്ല. കുന്നിൻെറ നെറുകയിലെത്തിയപ്പോഠം അവൻ ഒന്നുനിന്നു തിരിഞ്ഞുനോക്കി. അവൻ കളിച്ചുവളന്ന പ്രദേശം താഴെ പരന്നുകിടക്കുന്നു. കുറച്ചു നിമിഷങ്ങഠം നോക്കിനിന്നശേഷം അവൻ മറുവശത്തേയ്ക്കിറങ്ങി നടക്കാൻ തുടങ്ങി.

---

## മൂന്നു്

ബസ്സ്റ്റാൻഡിൽ കിടന്നിരുന്ന ബസ്സിനുള്ളിലെ ഉഷ്ണം സഹിക്കാതെ വാരിയർ മാസ്റ്റർ പുറത്തേയ്ക്കിറങ്ങി. സ്റ്റാൻഡിൽ ആകെ ബഹളമാണ്. നട്ടുച്ചയ്ക്കും തിരക്കു കുറവില്ല. രണ്ടാം മുണ്ടെടുത്തു വീശിക്കൊണ്ട് അങ്ങനെനിന്നു. വാരിയർ മാസ്റ്റർക്കു പെൻഷനായിട്ടു് രണ്ടുകൊല്ലമായി. നരച്ച കുററിത്തലയും വരകഠംവീണ നെററിയും ചടച്ചുവളഞ്ഞ ശരീരവുമാണ് മാസ്റ്റർക്കുള്ളതു്. നെററിയിൽ എപ്പോഴും ഒരു ചന്ദനക്കുറി കാണാം. ചെവിക്കിടയിൽ രണ്ടു തുളസിയിലയും. മാസ്റ്റർക്കു മക്കളില്ല.

ഈശ്വരനെ ഭജിച്ച് ആ ദുഃഖം മറക്കുകയാണ് അദ്ദേഹം. ഭാര്യയും മാസ്റ്ററും തനിച്ചാണ് താമസം. അമ്പലത്തിൽ കഴകമുണ്ട്, പെൻഷനുണ്ട്, കോവിലകത്തു ട്യൂഷനുമുണ്ട്, എല്ലാംകൂടി സുഖമായിക്കഴിയാം. എന്തോ ഒരാവശ്യത്തിനു പതിനഞ്ചുനാഴിക അകലെയുള്ള ഈ വലിയ പട്ടണത്തിലേയ്ക്കു വന്നതാണ് മാസ്റ്റർ.

ബസ്സു പുറപ്പെടാൻ ഭാവിക്കുന്നതുകണ്ടപ്പോൾ മാസ്റ്റർ തിരക്കിട്ടു നടന്നു. വാതിൽക്കൽ നല്ല തിരക്കുണ്ടായിരുന്നു. അതിനിടയിലൂടെ ഒരുത്തൻ ബസ്സിൽനിന്നു ചാടിയിറങ്ങുന്നു. പെട്ടെന്നു പിന്നിൽനിന്നൊരു ബഹളംകേട്ട് മാസ്റ്റർ തിരിഞ്ഞുനോക്കി. ബസ്സിൽനിന്നിറങ്ങിപ്പോയ ആ കുട്ടിയെ ഒരാൾ പിടിച്ചിരിക്കുന്നു. ആളുകൾ വട്ടംകൂടിക്കഴിഞ്ഞു. കുട്ടിയുടെ കൈയിൽ ഒരു പേഴ്സിരിക്കുന്നുണ്ട്. ഓ! പോക്കററടിയാണ്. മാസ്റ്റർ ബസ്സിലേയ്ക്കു കയറി. ഇരിക്കുന്നതിനു മുമ്പ് പോക്കററൊന്നു തപ്പാൻ തോന്നി—പേഴ്സില്ല!

''അതെന്റെയാണ്! ഹേയ്, അതെന്റെ പേഴ്സാണ്.'' എന്നു പരിഭ്രമത്തോടെ വിളിച്ചുപറഞ്ഞുകൊണ്ട് മാസ്റ്റർ വീണ്ടും ഇറങ്ങി. ഇതിനിടയിൽ ആരൊക്കെയോ ആ കുട്ടിയെ തല്ലുന്നുണ്ട്. അവന്റെ മുഖം അടുത്തുകണ്ടപ്പോൾ മാസ്റ്റൎക്ക് എന്തോ ഒരു പരിചയം തോന്നി. മാസ്റ്റർ ആ കൂട്ടത്തിലേയ്ക്കു കടന്നു ചെന്നു. അവിടെ കണ്ട ചില പരിചയക്കാരുടെ സഹായത്തോടെ മാസ്റ്റർ ബഹളം ഒട്ടു ശാന്തമാക്കി. അവനെ ഉടനെ പോലീസിലേല്പിക്കണമെന്നായി ചിലർ.

''ഒന്നും വേണ്ട. അവന്റെ ബുദ്ധിമോശംകൊണ്ടു ചെയ്തതാവും. സാരമില്ല''—എന്നു പറഞ്ഞു മാസ്റ്റർ.

''എന്നു പറഞ്ഞാൽ പററില്ല. നിങ്ങൾ ഇവിടന്നു പോകുന്ന ആളാണ്. ഇവൻ ഇവിടെക്കിടന്നാൽ ഇനി വേറെ ആളുകൾക്കാവും ഉപദ്രവം''—ഒരാൾ പറഞ്ഞു.

വാരിയർ മാസ്റ്റർ ആ കുട്ടിയുടെ അടുത്തേയ്ക്കു ചെന്നു. അവൻ കീഴോട്ടുനോക്കി നിൽക്കുകയാണ്.

''എടാ, എന്താ നിന്റെ പേരു്?''

''കൃഷ്ണൻകുട്ടി''—എന്നു പറഞ്ഞുകൊണ്ടു് അവൻ പതുക്കെ തല യുയർത്തി നോക്കി. അവൻ അത്ഭുതപ്പെട്ടുപോയി. വാരരു് മാഷാ! അവൻെറ മൂന്നാം ക്ലാസ്സിലെ മാഷ്!

മാസ്റ്ററും കൃഷ്ണൻകുട്ടിയെ സൂക്ഷിച്ചുനോക്കുകയായിരുന്നു. പതു ക്കെപ്പതുക്കെ മാസ്റ്ററുടെ മനസ്സിൽ ചില ചിത്രങ്ങൾ തെളിയാൻ തുടങ്ങി. താൻ റിട്ടയർ ചെയ്യുമ്പോൾ അവസാനമായി പഠിപ്പിച്ച സ്കൂൾ. മണൽപ്പറമ്പുകളും കൈതവേലികളും കശുമാവിൻതോപ്പു കളുമുള്ള ആ പ്രദേശം. മൂന്നാം ക്ലാസ്സിൽ വളരെ കഷ്ടപ്പെട്ടു പഠിച്ചി രുന്ന ഒരു കുട്ടി. പലപ്പോഴും അവൻെറ വാടിയ മുഖവും ഒട്ടിയ വയറും കണ്ടിട്ടു് മാസ്റ്റർ അവനു് പണം കൊടുത്തു സഹായിച്ചിട്ടുണ്ടു്. അവൻെറ അമ്മയ്ക്കു ഭ്രാന്താണെന്നു കേട്ടിട്ടുണ്ടു്. ആ കൃഷ്ണൻകുട്ടിതന്നെ യാണിതു്. സംശയമില്ല.

''കൃഷ്ണൻകുട്ടീ, നീ ഒരു കാര്യം ചെയ്യു്. നീ എൻെറ കൂടെ പോന്നോളു.'' മാസ്റ്റർ മററുള്ളവരോടായി തുടന്നു: ''ഇവനെ ഞാൻ മുമ്പേ അറിയും. പാവം നല്ലവനാണു്. എങ്ങനെയോ ചീത്തയായിപ്പോയതാണു്. കൃഷ്ണൻകുട്ടി ബസ്സിലേക്കു കേറിക്കോ. സംശയിക്കേണ്ട. നിൻെറ മാഷല്ലെ ഞാൻ ? പറഞ്ഞാൽ അനുസ രിക്കണ്ടേ ? ണ്ടേ?''

അവൻ മടിച്ചു നിൽക്കുന്നതു കണ്ടപ്പോൾ മാസ്റ്റർ കൈയിൽ പിടിച്ചു. അവനെയുംകൊണ്ടു് ബസ്സിൽക്കയറി, മാസ്റ്റർ.

''കാരണവക്കു തലയ്ക്കു വട്ടാണു്. ഈ വിളഞ്ഞ കള്ളനെയല്ലേ നേരെയാക്കാൻ പോണതു്!'' ആളുകളുടെ അഭിപ്രായം അതാ യിരുന്നു.

ബസ്സു് ഇളകി നീങ്ങാൻ തുടങ്ങിയപ്പോൾ കൃഷ്ണൻകുട്ടി ഇറങ്ങി യോടാൻ ആലോചിച്ചതാണു്. പക്ഷേ മാസ്റ്ററുടെ മുഖത്തേയ്ക്കു ഒന്നു നോക്കിയപ്പോൾ അവൻെറ ധൈര്യം നഷ്ടപ്പെട്ടു. പണ്ടേ അവനു സ്നേഹവും ബഹുമാനവുമായിരുന്നു മാസ്റ്ററോടു്. പട്ടണം വിട്ടു് ബസ്സു് നാട്ടിൻപുറങ്ങളിലെ ചെമ്മൺ പാതകളിൽ പൊടിയു യർത്തിക്കൊണ്ടു് കുലുങ്ങിച്ചാടിയോടുമ്പോൾ കൃഷ്ണൻകുട്ടിയുടെ മനസ്സു് കഴിഞ്ഞ ദിവസങ്ങളിലേയ്ക്കു മടങ്ങുകയായിരുന്നു.

മാലയെടുത്തുകൊണ്ടു നാട്ടിൽനിന്നോടിയശേഷം അവനൊരു ദിവസം ആ വലിയ പട്ടണത്തിൽ വന്നെത്തി. മാല വിൽക്കാൻ നടത്തിയ ആദ്യത്തെ ശ്രമത്തിൽത്തന്നെ അവൻ പിടിക്കപ്പെട്ടു. പോലീസുസ്റ്റേഷനിലെത്തിയപ്പോഠം അവൻ ഭയംകൊണ്ടു വിറച്ചു പോയി. എന്തുകൊണ്ടോ അവനെ കോടതിയിൽ കൊണ്ടു പോകയോ ശിക്ഷിക്കയോ ഒന്നുമുണ്ടായില്ല. മൂന്നു ദിവസം ജെയിലിൽ കിടക്കേണ്ടിവന്നു എന്നുമാത്രം.

നാലാം ദിവസം അവനെ ഇൻസ്പെക്ടരുടെ മുന്നിൽ ഹാജരാക്കി.

''ഡേ പയ്യൻ, നിൻെറ പേരു് ?''

''കൃഷ്ണൻകുട്ടി''

''നീയിതെത്രാമത്തെ കളവാണു് ?''

''ആദ്യമായിട്ടാണു്''—വിറച്ചുകൊണ്ടാണവൻ പറഞ്ഞതു്.

''ശരി, ഇനി വല്ലതുമുണ്ടായാൽ!'' മേശപ്പുറത്തു കിടന്ന വലിയ ചൂരൽ എടുത്തു കാണിച്ചിട്ടു് ഇൻസ്പെക്ടർ പറഞ്ഞു: ''ഇതു നിനക്കുള്ളതാണു്. ഓർമ്മിച്ചോ! ഇത്തവണ നിന്നെ വെറുതെ വിടുന്നു. ഓടിക്കോ!''

അവൻ അമ്പരന്നു നിന്നു.

''ഓടെടാ!'' അതൊരലർച്ചയായിരുന്നു. അവൻ ഓടി. പിന്നെ ഭയങ്കര ദിവസങ്ങളായിരുന്നു. പട്ടിണികിടന്നു. പൈപ്പു വെള്ളംകൊണ്ടു് വിശപ്പും ദാഹവും മാററി. അലഞ്ഞു നടന്നു. പലരോടും കാശു ചോദിച്ചു. ഇരക്കാൻ പഠിച്ചു. വല്ലതും കിട്ടും. പലപ്പോഴും പൊരിവയറോടെ പീടികത്തിണ്ണകളിൽ കിടന്നുറങ്ങും. പുതിയ കൂട്ടുകാരുണ്ടായി. ബസ് സ്റ്റാൻഡിലെ ചട്ടമ്പിസംഘങ്ങളു മായി പരിചയപ്പെട്ടു. അങ്ങനെ അവൻ പോക്കററടിക്കാനും പഠിച്ചു. പഠിച്ചുവരുന്നതേ ഉണ്ടായിരുന്നുള്ളു. പലതവണ ശ്രമിച്ചിട്ടും കാര്യ മായിട്ടൊന്നും കിട്ടിയില്ല. ഒടുവിൽ........ഒടുവിൽ........

അവൻ മാസ്റ്ററുടെ മുഖത്തേയ്ക്കു് ഒളികണ്ണിട്ടു നോക്കി. മാസ്റ്റർ അവനെത്തന്നെ നോക്കിയിരിക്കുകയാണു്. കൃഷ്ണൻകുട്ടി

താഴോട്ടുനോക്കിപ്പോയി. അവനു് ഓർമ്മവന്നു. ക്ലാസ്സിൽ ഒരു ദിവസം അവൻ തലചുററി വീണു. രണ്ടു ദിവസമായി പട്ടിണിയായിരുന്നു. കണ്ണു തുറന്നപ്പോഠം വാരിയർ മാസ്റ്റരുടെ മടിയിൽ തലവച്ചു കിടക്കുകയാണു്. രണ്ടാം മുണ്ടുകൊണ്ടു് മാസ്ററർ അവനെ വീശുന്നുണ്ടായിരുന്നു. അവൻ കണ്ണു തുറന്നപ്പോഠം മാസ്റ്റർ ഒരു ഗ്ലാസ്സു കാപ്പിയെടുത്തു് അവനെ സ്നേഹപൂർവ്വം കുടിപ്പിച്ചു. അന്നു സ്കൂഠം വിട്ടപ്പോഠം മാസ്റ്റർ വിളിച്ചു. കൈയിൽ അരരൂപ വച്ചുകൊടുത്തിട്ടു പറഞ്ഞു:

''കൃഷ്ണൻകുട്ടി, അരി വാങ്ങി ഊണു കഴിക്കൂ.''

ആ മാഷെയാണു് അറിയാതെയാണെങ്കിലും താൻ പോക്കററടിച്ചതു്! അവൻെറ കണ്ണുകളിൽ നനവു പരന്നു. മെല്ലെ അവ നിറഞ്ഞു. കണ്ണീർച്ചാലുകഠം ഒഴുകിയിറങ്ങിയപ്പോഠം അതു തുടസ്ക്കാനുള്ള ധൈര്യമുണ്ടായില്ല. ചുണ്ടുകഠം കടിച്ചമർത്തിനോക്കി. കാര്യമുണ്ടായില്ല. കല്ലായിക്കിടന്നിരുന്ന മനസ്സു് മെല്ലെ അലിയുകയായിരുന്നു. പെട്ടെന്നു് അവൻ ഉറക്കെ തേങ്ങിതേങ്ങിക്കരഞ്ഞുപോയി. ബസ്സിലുള്ള എല്ലാവരും അത്ഭുതത്തോടെ തിരിഞ്ഞുനോക്കി.

---

## നാലു്

വാരിയർ മാസ്റ്റരുടെ വീട്ടിൽവച്ചു് കൃഷ്ണൻകുട്ടി ആദ്യമായി സുഖവും സന്തോഷവും എന്താണെന്നറിഞ്ഞു. കാലത്തെഴുന്നേററു് എണ്ണതേച്ചു കുളിക്കുക. വാരിയത്തു നല്ലൊരു താമരക്കുളമുണ്ടു്. ചുമന്നതും വെളുത്തതുമായ താമരപ്പൂക്കഠം വിടന്നു നില്ക്കുന്ന കുളത്തിൽ കാലത്തു കുളിക്കുവാൻ എന്തൊരു സുഖമാണു്! പ്രഭാതത്തിലെ ഇളംകാററു്. കാററിൽ പൂക്കളുടെ നേർത്ത വാസന. പൂക്കഠംക്കുചുററും തേനീച്ചകളും വണ്ടുകളും. താമരയിലകളിൽ ഉരുണ്ടുനിൽക്കുന്ന വെള്ളത്തുള്ളികഠം. ഇതു് എരുമകഠം കലക്കിയിട്ട പച്ചപ്പായൽ നിറഞ്ഞ കുളമല്ല.

മാസ്റ്റരുടെ ഭാര്യയ്ക്കും അവനെ ഇഷ്ടമായി. അവൻ എന്തെങ്കിലുമൊക്കെ ജോലികഠംചെയ്തു് അവരെ സഹായിക്കും. മാസ്റ്റർ

കാലത്തു് അമ്പലത്തിൽ നിന്നു ചോറുകൊണ്ടുവരും. അതല്ലാം കഴിച്ചിട്ടു കോവിലകത്തേയ്ക്കു ട്യൂഷനുപോകും. ഒരു ദിവസം ട്യൂഷൻ കഴിഞ്ഞുവന്നപ്പോഠം മാസ്റ്റർ അവനെ വിളിച്ചു. എന്നി ട്ടൊരു കാര്യം പറഞ്ഞു. കോവിലകത്തു ചില്ലറ ജോലികഠം ചെയ്യാൻ ഒരു കുട്ടിയെവേണം. അവനെ അവിടെ നിൽത്താ മെന്നു് വിചാരിക്കുകയാണു്.

പിറേറന്നു മാസ്റ്റർ അവനെ കോവിലകത്തേയ്ക്കു കൊണ്ടു പോയി. കൂററൻ മതില്ക്കെട്ടും വലിയ ഗെയ്റ്റുമൊക്കെ കണ്ട പ്പോഠംത്തന്നെ അവൻ അമ്പരന്നു. വലിയൊരു രണ്ടുനില ക്കെട്ടിടം. മുമ്പിൽ നിറയെ പൂച്ചെടികളുള്ള വിശാലമായ മുററം. ചവിട്ടുകല്ലിനോടു ചേൎന്നു് ഒരു വലിയ കാറു് കിടക്കുന്നു. അടുത്തു ചെന്നപ്പോഠം കാറിൻെറ മുൻസീററിൽ കറുത്തു പൊക്കം കുറഞ്ഞു് തടിച്ച ഡ്രൈവർ ഇരിക്കുന്നതു കണ്ടു. അയാളുടെ നെററിയിലെ നീണ്ട ചന്ദനക്കുറിയും ചെവിയിന്മേലുള്ള രോമങ്ങളും കൃഷ്ണൻകുട്ടി ശ്രദ്ധിച്ചു. ആകെ ആളെക്കാണാനൊരു രസമുണ്ടു്. അയാഠം വാരിയർ മാസ്റ്ററോടു കുശലം പറഞ്ഞു. പെട്ടെന്നു് മാസ്റ്റർ രണ്ടാം മുണ്ടെടുത്തു് അരയിൽക്കെട്ടുന്നതു കണ്ടു. പൂമുഖത്തിൻെറ വാതിൽ കടന്നു് വെളുത്തുതടിച്ചു് യോഗ്യനായിട്ടൊരാളിറങ്ങിവന്നു. ഇളം മഞ്ഞ സിൽക്കുഷർട്ടു ധരിച്ചു്, ഒരു കസവുമുണ്ടു് തോളിലിട്ടിരി ക്കുന്നു. പട്ടുപോലെ മിനുസമുള്ള ഒരു മുണ്ടാണു ചുററിയിരിക്കു ന്നതു്. മാസ്റ്റർ പറഞ്ഞുകൊടുത്തിരുന്നതനുസരിച്ചു് അവൻ താണു തൊഴുതു നിന്നു.

“എന്താ രാമാ, വിശേഷിച്ചു്? ഞാനൊരു സക്കീട്ടിനിറങ്ങു കയാണു്. ഏതാ ഇവൻ?”

“ഒരാൺകുട്ടിയെ ആവശ്യമുണ്ടെന്നു പറയേണ്ടായി”

“ആരു്? പാർവ്വത്യോ ? ങ്ഹാ ? എന്തിനാപ്പൊ ? വേണ്ടതു ണ്ടല്ലോ ഇപ്പൊത്തന്നെ. ആയിക്കോട്ടെ, ആയിക്കോട്ടെ, ഇവൻ എവിടേള്ളതാ ?”

“അടിയൻ പെൻഷനാവണകാലത്തു് ജോലിചെയ്തിരുന്ന സ്കൂളില് പഠിച്ചിരുന്നതാ. ഇപ്പൊ ഒരു ഗതീല്ല്യാണ്ടു് അടിയൻെറക്കൂടെ കൂടിരിക്ക്യാണു്.”

''ങ്ഹാ! ഹേയ്! നന്നായി. എന്താ നിൻെറ പേരു്?''

''കൃഷ്ണൻകുട്ടീന്നാണേ..!''

''നിനക്കാരൊക്കേണ്ടു്?''

കൃഷ്ണൻകുട്ടി മിണ്ടിയില്ല.

''അവനാരുല്ല്യ. അമ്മയ്ക്കു് തലയ്ക്കു് സുഖല്ല്യാണ്ടു് അങ്ങനെ നടക്കുകയാണു്.''

''ങ്ഹാ! പാവം എടാ, കുറുമ്പൊന്നും കാണിക്കരുതു്ട്ടോ— എന്നാൽ, രാമ, അപ്പുറത്തേയ്ക്കു് ആക്കിക്കോളൂ.''

ഡ്രൈവർ തുറന്നുപിടിച്ചിരുന്ന വാതിലിലൂടെ തമ്പുരാൻ കാറിലേയ്ക്കു കയറി. വാതിലടയുന്നതും കാർ ഒഴുകി നീങ്ങിപ്പോകുന്നതും കൃഷ്ണൻകുട്ടി നോക്കിനിന്നു. മാസ്റ്റർ ആരോടോ സംസാരിക്കുന്നതു് കേട്ടു് അവൻ തിരിഞ്ഞുനോക്കി. അവനോളം തന്നെ പ്രായമുള്ള, വെളുത്തു സുന്ദരനായ ഒരാൺകുട്ടി. തമ്പുരാൻെറ തനിച്ഛായ. കോടിപ്പാവുമുണ്ടു ചുററിയിട്ടുണ്ടു്; കഴുത്തിലൊരു മുത്തുമാലയുണ്ടു്; കാതിൽ തിളങ്ങുന്ന കടുക്കൻ; തലമുടി ഭംഗിയായി ചീകിവച്ചിരിക്കുന്നു.

''ഞാൻ അമ്മയെ വിളിച്ചോണ്ടുവരാം. മാഷ് ഇരിക്കൂട്ടൊ—''

കുട്ടി അകത്തേയ്ക്കോടിപ്പോയി. അല്പം കഴിഞ്ഞു് അമ്മയേയും കൂട്ടി അവൻ മടങ്ങിവന്നു. അന്തസ്സും സൌന്ദര്യവുമുള്ള ആ അമ്മയെ കൃഷ്ണൻകുട്ടി കണ്ണിമവെട്ടാതെ നോക്കിനിന്നു. അവൻെറ ഉള്ളിൽ തൻെറ അമ്മയുടെ രൂപം പെട്ടെന്നുയൎന്നുവന്നു. അതോടൊപ്പം എന്തെന്നില്ലാത്തൊരു സങ്കടവും.

''ഇതാണോ മാഷ് പറഞ്ഞ കുട്ടി—?''

''അതെ''

''എന്താ ഇവൻെറ പേരു്?''

മാസ്റ്റർ എല്ലാം ചുരുക്കത്തിൽ ഒരിക്കൽക്കൂടി പറഞ്ഞു. അവനു ചെയ്യാനുള്ള ജോലികരം നേത്യാരമ്മ വിസ്തരിച്ചു പറഞ്ഞു. പ്രയാസമുള്ള ജോലി ഒന്നുമില്ല. പ്രധാനമായി രഘുവിനു് ഉച്ചയ്ക്കു് സ്കൂളിൽ ചോറുകൊണ്ടുക്കൊടുക്കണം. പിന്നെ, ചെറിയ

കുട്ടിയുടെ പിന്നാലെ നടക്കണം. അവൾ ഒരു ലക്ഷമില്ലാതെ ഓടി നടക്കുന്ന പ്രായമാണു്. അത്യാവശ്യം പീടികയിലൊക്കെ ഒന്നോടാനും ഒരാൺകുട്ടി വേണം.

മാസ്റ്റർ ചോദിച്ചു:

''കൃഷ്ണൻകുട്ടി കേട്ടില്ലേ? ഞാൻ ദിവസവും ഇവിടെ വരും. സത്യമായിട്ടും മര്യാദയായിട്ടുമൊക്കെ പെരുമാറിയാൽ, നിനക്കു തന്നെ നല്ലതു്. കേട്ടോ?''

അവൻ തലകുലുക്കി.

ഈ സമയത്തു് മുൻവശത്തെ വാതിൽക്കൽ കിടക്കുന്ന കർട്ടന്റെ വിടവിലൂടെ ഒരു കൊച്ചുതല പുറത്തേയ്ക്കുനീണ്ടു. വെളുത്തു തുടുത്ത മുഖം, ചുരുണ്ട മുടി, കറുത്തിരുണ്ട കണ്ണുകൾ.

''മാലതിക്കുട്ടി, വാ!'' നേത്യാരമ്മ വിളിച്ചു.

കൃഷ്ണൻകുട്ടിയെ നോക്കി ശങ്കിച്ചുശങ്കിച്ചാണു് അവൾ മുന്നോട്ടു വന്നതു്. ഒടുക്കം ഓടിവന്നു് അമ്മയുടെ മടിയിൽക്കേറി. കൃഷ്ണൻകുട്ടിയുടെ നേരെ വിരൽ ചൂണ്ടിയിട്ടു് അവൾ ചോദിച്ചു:

''ഇദാരാ?''

''ഇതാണു് കൃഷ്ണൻകുട്ടി'' വാരിയർ മാസ്റ്റർ പറഞ്ഞു.

''കിശ്ശൻ കുട്ട്യോ?''

''ങ, കിശ്ശൻകുട്ടിതന്നെ. കിശ്ശൻകുട്ടി!'' രഘു അവളെ പരിഹസിച്ചു. എല്ലാവരും ചിരിച്ചു. എല്ലാം മറന്നു് കൃഷ്ണൻകുട്ടിയും കൂടെ ചിരിച്ചു.

---

## അഞ്ചു്

കൃഷ്ണൻകുട്ടിയെ എല്ലാവർക്കും ഇഷ്ടമായി. പ്രത്യേകിച്ചു രഘുവിനു്. അവനു പുറത്തേയ്ക്കു് പോയി കൂട്ടുകൂടി നടക്കാനോ കളിക്കാനോ സ്വാതന്ത്ര്യമുണ്ടായിരുന്നില്ല. കോവിലകത്തുനിന്നു സ്കൂളിലേയ്ക്കു്, സ്കൂളിൽനിന്നു കോവിലകത്തേയ്ക്കു്. അതും പലപ്പോഴും കാറിലായിരിക്കും. അച്ഛൻ സർക്കീട്ടുപോയിരിക്കുകയാണെങ്കിലേ രഘുവിനു നടന്നുപോകാൻ സാധിച്ചിരുന്നുള്ളു. അവ

നതായിരുന്നു ഇഷ്ടം. കോവിലകത്തിൻെറ മുന്നിലുള്ള മൈതാന ത്തിൽ കുട്ടികൾ കളിക്കുന്നതും ആർത്തു ചിരിക്കുന്നതും ഒക്കെ അവൻ വലിയ ഗെയ്റ്റിൻെറ അഴികൾ പിടിച്ചു് കൊതി യോടെ, ആർത്തിയോടെ നോക്കി നിൽക്കും.

അങ്ങനെ കൂട്ടിലടച്ച കിളിയെപ്പോലെ കഴിയുകയായിരുന്ന രഘുവിനു് കൃഷ്ണൻകുട്ടി നല്ലൊരു കൂട്ടായിത്തീർന്നു. പുറത്തെ ലോക ത്തെക്കുറിച്ചുള്ള അവൻെറ കഥകൾ രഘു അത്ഭുതത്തോടെ കേട്ടിരിക്കും.

കോവിലകത്തെ കുളം നാലുവശവും കല്ലുകൊണ്ടു കെട്ടി നീല ജലം നിറഞ്ഞു കിടന്നിരുന്നു. തെളിഞ്ഞ വെള്ളം. കൃഷ്ണൻകുട്ടി വെള്ളത്തിൽച്ചാടി പല അഭ്യാസങ്ങളും കാണിക്കും. രഘു അത്ഭുതം നിറഞ്ഞ കണ്ണുകളോടെ കടവിൽ കുത്തിയിരിക്കും. കൃഷ്ണൻകുട്ടി ആണ്ടുപോയി ശ്വാസം പിടിച്ചു് പൊങ്ങിവരാതെയിരിക്കുമ്പോൾ രഘുവിനു് വീർപ്പുമുട്ടും. അവൻ ഉറക്കെ വിളിച്ചുനോക്കും. ആരു കേൾക്കാൻ! സാവധാനം, തെളിഞ്ഞ വെള്ളത്തിനുള്ളിൽനിന്നു കൃഷ്ണൻകുട്ടിയുടെ ശരീരം ഒരു നിഴൽപോലെ പൊങ്ങിപ്പൊങ്ങി വരുന്നതു് അവൻ ആശ്വാസത്തോടെ കാണും.

കോവിലകത്തു പരിചാരകന്മാരുടെ ഒരു വലിയ സംഘം തന്നെയുണ്ടു്. അടുക്കളയിൽ എമ്പ്രാനുണ്ടു്. അടിച്ചുതളിക്കാരികൾ മൂന്നുപേരുണ്ടു്. പശുവിനെ നോക്കാൻ ഒരു കുട്ടൻ നായരുണ്ടു്. ഡ്രൈവറുണ്ടു്. കാര്യസ്ഥൻ രാമൻ മേനോനുണ്ടു്. കാര്യസ്ഥനെ മററു വേലക്കാർക്കെല്ലാം ഭയമാണു്. കഴുത്തിലൊരു രുദ്രാക്ഷമാലയും തലയിൽ കുടുമയുമായി കാര്യസ്ഥൻ എപ്പോഴും ഓടി നടക്കുന്നതു കാണാം. പിന്നെ നേത്യാരമ്മയുടെ പരിചാരികയായ അമ്മുവുണ്ടു്. വേലക്കാരികളിൽ വച്ചേററവും അന്തസ്സും അധികാരവുമൊക്കെ അമ്മുവിനാണു്. മുകളിലത്തെ മുറികളിലെല്ലാം അവൾക്കു സ്വാത ന്ത്ര്യമുണ്ടു്.

അവർക്കെല്ലാം കൃഷ്ണൻകുട്ടിയെ ഇഷ്ടമായി. രഘുവിൻെറ പഴയ ഷർട്ടും ട്രൗസറും അവനു കിട്ടി. സ്കൂളിലേയ്ക്കു് രഘുവിനു ചോറു കൊണ്ടുപോകുമ്പോഴോ, കാര്യസ്ഥൻെറ കൂടെ ചിലപ്പോൾ പീടിക യിൽ പോകുമ്പോഴോ മാത്രമേ അവൻ ഷർട്ടിടാറുള്ളു. അല്പം കീറിയ

താണെങ്കിലും വെളുത്ത സിൽക്കഷർട്ടും കറുത്ത ട്രൌസറും ഇട്ട് ഒരു ദിവസം കടയിലെ കണ്ണാടിയിൽ സുമുഖനായ ഒരു കുട്ടി നിൽക്കുന്നതു കണ്ടപ്പോഠം കൃഷ്ണൻകുട്ടി അമ്പരന്നു പോയി. ആരാണതു്! അവനറിയാതെ അവൻെറ ചുണ്ടിലൊരു ചിരിവിരിഞ്ഞു. അപ്പോഠം കണ്ണാടിയിലെ കൃഷ്ണൻകുട്ടിയും ചിരിച്ചു.

അങ്ങനെ ജീവിതത്തിൽ സുഖവും സമാധാനവും നിറഞ്ഞപ്പോഠം പലപ്പോഴും അവൻെറ മനസ്സ് അമ്മയെത്തേടുവാൻ തുടങ്ങി. അമ്മയുടെ സ്ഥിതി എന്തായിരിക്കും? താൻ കോവിലകത്തു സുഖമായി കൂടിയിരിക്കയാണു്. അമ്മയെ ഒന്നു കാണണമെന്നുണ്ടു്. പക്ഷേ എങ്ങനെ നാട്ടിലേയ്ക്കു ചെല്ലും ?

ഒരു ദിവസം നേത്യാരമ്മ അവനോടു പറഞ്ഞു:

" കൃഷ്ണൻകുട്ടി, ഒരു ദിവസം നാട്ടിൽ പോയി അമ്മയെ ഒന്നു കണ്ടിട്ടു വന്നോളൂ. എന്താ ? വല്ലതും കൊടുത്തിട്ടു വരികയും ചെയ്യാം. പാവം!"

അവൻ വിഷമത്തിലായി. അവൻ ആഗ്രഹിക്കുന്നതാണതു്. പക്ഷേ തന്നെ നാട്ടിൽക്കണ്ടാൽ ആളുകഠം വെറുതെ വിടുമോ ? മാല കട്ടുകൊണ്ടോടിയ കള്ളനല്ലേ ! അതാണവനു ഭയം.

" വേണ്ട ഞാൻ പോണില്ല."

അന്നു മാസ്റ്റർ ട്യൂഷനുവന്നപ്പോഠം ഇക്കാര്യം ആലോചനയ്ക്കുവന്നു. കൃഷ്ണൻകുട്ടിയേയും വിളിച്ചു. അവൻ നിന്നു നീറി. മാസ്റ്ററോടു് അവൻ ആ മാലയുടെ കഥ പറഞ്ഞിട്ടില്ല. മാസ്റ്റർ നിർബ്ബന്ധിച്ചാൽ എന്തു പറയും? പക്ഷേ അവൻെറ മുഖത്തേയ്ക്കു കുറച്ചുനേരം സൂക്ഷിച്ചു നോക്കിയപ്പോഠം അദ്ദേഹത്തിനെന്തോ മനസ്സിലായിരിക്കണം—മാസ്റ്റർ നിർബ്ബന്ധിച്ചില്ല.

ഒരു ദിവസം മുകളിലത്തെ നിലയിൽ നിന്നുകൊണ്ടു് നേത്യാരമ്മ അവനെ വിളിച്ചു. മാലതിക്കുട്ടിയുടെ കരച്ചിൽ അവിടെ നിന്നു കേഠംക്കുന്നുണ്ടായിരുന്നു. അവൻ കയറിച്ചെന്നു. വിശാലമായ ഹാളിൽ ഒരു ആട്ടുകട്ടിലുണ്ടു്. അതിന്മേലിരുന്നാണു് അവഠം വാശിപിടിച്ചു കരയുന്നതു്. കട്ടിൽ മെല്ലെ ആടുന്നുണ്ടു്. ആ

ഹാാം എത്രകണ്ടാലും അവൻെറ അത്ഭുതം തീരാറില്ല. തട്ടിന്മേൽ പച്ചയും ചുവപ്പും നീലയും നിറങ്ങളിലുള്ള സ്ഫടികരസക്കട്ടകൾ ഞാന്നു കിടക്കുന്നു. മുറിയുടെ നടുവിലായി മുകളിൽ നിന്നു് വിശേഷപ്പെട്ട ചിത്രവേലകളോടുകൂടിയ ഒരു സ്ഫടികവിളക്കു് തൂങ്ങിക്കിടക്കുന്നു. കാററു വീശുമ്പോൾ അതിന്മേലുള്ള എണ്ണമററ സ്ഫടികഞാത്തുകൾ മിന്നിത്തിളങ്ങുകയും കിലുങ്ങുകയും ചെയ്യും. അടുത്ത മുറിയുടെ വാതിലിലൂടെ ഒരു വലിയ കട്ടിലിന്മേൽ ഒരു ചുളിവുപോലുമില്ലാതെ വിരിച്ചിട്ടിരിക്കുന്ന കിടക്ക കാണാം. അമ്മുവാണു് ആ കിടക്ക അത്ര ഭംഗിയിൽ വിരിച്ചിടുന്നതു്.

നേത്യാരമ്മ പറഞ്ഞു:

''കൃഷ്ണൻകുട്ടി, നീ മാലതിക്കുട്ടിയെ എടുത്തുകൊണ്ടുപോയി ഒരു തുമ്പിയെപ്പിടിച്ചുകൊടുക്കുട്ടൊ.''

അതു കേൾക്കേണ്ട താമസം മാലതിക്കുട്ടിയുടെ കരച്ചിൽനിന്നു. അവൾ കൃഷ്ണൻകുട്ടിയുടെ നേരെ കൈ നീട്ടി.

ഒരു ദിവസം മാസ്റ്റർ അവനെ വിളിച്ചു അടുത്തു ചേർത്തു നിർത്തി. എന്നിട്ടു് സാവധാനം സംസാരിക്കാൻ തുടങ്ങി.

അവൻെറ വീടിൻെറ ഭാഗത്തേയ്ക്കു പോയിരുന്ന ഒരു പരിചയക്കാരനെക്കൊണ്ടു് മാസ്റ്റർ അവൻെറ അമ്മയുടെ സ്ഥിതി അന്വേഷിപ്പിച്ചുവത്രെ.

''കൃഷ്ണൻകുട്ടീ, ഈശ്വരൻ നിൻെറ അമ്മയെ അനുഗ്രഹിച്ചു. അവരുടെ ദുരിതോക്കെ അവസാനിച്ചിരിക്കുന്നു.'' ഒന്നു നിർത്തിയിട്ടു് മാസ്റ്റർ ചോദിച്ചു: ''നിനക്കു മനസ്സിലാവുന്നുണ്ടോ ?'' അവൻ മിഴിച്ചു നിന്നു.

''നിൻെറ അമ്മ മരിച്ചിട്ടു് കുറെ നാളായിത്രെ.''

കൃഷ്ണൻകുട്ടി കരഞ്ഞില്ല. മരണം എന്നാലെന്താണു് എന്നു് അവൻ ശരിക്കറിഞ്ഞിട്ടില്ല. എന്തായാലും അമ്മയുടെ കഷ്ടത നിറഞ്ഞ ജീവിതത്തെക്കാൾ മോശമാവില്ല മരണം എന്നു് അവനു തോന്നി.

---

## ആറ്

നേത്യാരമ്മ എങ്ങോട്ടോ പോകാനൊരുങ്ങുകയായിരുന്നു. മുകളിലത്തെ നിലയിൽ നിന്നുകൊണ്ട് അവർ കൃഷ്ണൻകുട്ടിയെ നീട്ടി വിളിച്ചതുകേട്ട് അവൻ ഓടിച്ചെന്നു.

അപ്പോഠം കാലത്ത് ഒമ്പതുമണിയാകാറായതേ ഉള്ളു. കന്നിമാസത്തിലെ തെളിഞ്ഞതും സുഖകരവുമായ വെയിൽ പരന്നിരുന്നു. മുററത്തു വിരിഞ്ഞു നില്ക്കുന്ന പനിനീർപ്പൂക്കളും, സൂര്യകാന്തിപ്പൂക്കളും, ഉഷമലരിപ്പൂക്കളുമൊക്കെ നേർത്ത കാററിൽ ആടുന്നുണ്ടായിരുന്നു. കോണി അവസാനിക്കുന്നിടത്തുള്ള ജനലിലൂടെ അവൻ എല്ലാം ഒരു നോക്കുകണ്ടു. രഘുവും മാലതിക്കുട്ടിയും താഴെ കളിച്ചുനടക്കുകയാണ്. ഡ്രൈവർ കാർഷെഡ്ഡിൻെറ വാതിൽ തുറന്നുവയ്ക്കുന്നു.

കൃഷ്ണൻകുട്ടിയുടെ കാലൊച്ച കേട്ടപ്പോഠം നേത്യാരമ്മ തിരിഞ്ഞു നോക്കി. അവരുടെ കയ്യിൽ ആഭരണച്ചെപ്പിൽനിന്ന് പുറത്തെടുത്ത ഒരു വലിയ സ്വർണ്ണമാലയുണ്ടായിരുന്നു. നാലിഴയുള്ള ഒരു മുത്തുമാല.

''കൃഷ്ണൻകുട്ടീ, നീയൊരുകാര്യം ചെയ്യണം. ഞാനും തമ്പുരാനും ഒരു സക്രീട്ടു പോവാൻ—''

അത്രയുമേ അവർ പറഞ്ഞുള്ളു. ആ നിമിഷത്തിൽ താഴെ നിന്ന് ''അമ്മേ, അയ്യോ അമ്മേ'' എന്ന് രഘു ഉറക്കെ നിലവിളിക്കുന്ന ശബ്ദം പൊട്ടിപ്പുറപ്പെട്ടു. ഒരിക്കലല്ല. പിന്നേയും പിന്നേയും. ആ നിലവിളിയിൽ അസാധാരണമായ ഭയവും സങ്കടവും ഒക്കെയുണ്ടായിരുന്നു. കൈയിലുണ്ടായിരുന്ന മുത്തുമാല മേശപ്പുറത്തിട്ടിട്ട് നേത്യാരമ്മ ഇറങ്ങിയോടി. കോണിയിറങ്ങുന്നതിനിടയിൽ അവർ വിളിച്ചു പറഞ്ഞു:

''വാതിലടയ്ക്കു കൃഷ്ണൻകുട്ടീ—''

നേത്യാരമ്മയെക്കാഠം മുമ്പ് കൃഷ്ണൻകുട്ടി താഴത്തെത്തി. പലരും കുളത്തിൻെറ വക്കത്തേയ്ക്ക് ഓടുന്നതുകണ്ടു. കുളത്തിലേയ്ക്കു ചൂണ്ടി വാവിട്ടു കരയുന്നു രഘു. മാലതിക്കുട്ടി എവിടെ? കുളത്തിൽ ഓളങ്ങളിളകുന്നുണ്ട്. സംശയിച്ചു നിൽക്കാതെ കൃഷ്ണൻകുട്ടി കുതിച്ചൊരു ചാട്ടം. അവൻ വെള്ളത്തിൽ ആണ്ടുപോയി. പുറത്തെ ശബ്ദങ്ങളൊന്നും കേഠക്കാതായി. കുറച്ചു നീന്തിനടന്ന

പ്പോൾ അല്പം അകലെയായി അവ്യക്തമായ ഒരു രൂപം മറിയു ന്നതു് അവൻ കണ്ടു, അങ്ങോട്ടു കുതിച്ചു. നീന്തിച്ചെന്നു കുപ്പായത്തിന്റെ ഒരററത്തു പിടികൂടി, മുറുകെപ്പിടിച്ചു. മാലതിക്കുട്ടിയെ ചേർത്തു പിടിച്ചു് അവൻ ചവിട്ടിത്തുഴഞ്ഞു് പൊങ്ങാൻ തുടങ്ങി. സാവ ധാനം, വളരെ സാവധാനം, എന്നാണവനു തോന്നിയതു്, മുകൾപ്പരപ്പിലെത്തി. മാലതിക്കുട്ടിയുടെ തല തൻെറ പുറത്തേയ്ക്കു കയററിവച്ചു് ചേർത്തുപിടിച്ചുകൊണ്ടു് അവൻ ഒററക്കൈ കൊണ്ടു് ആഞ്ഞു തുഴഞ്ഞു കടവു ലക്ഷ്യമാക്കി നീന്തി. പലരും പലതും വിളിച്ചു പറയുന്നുണ്ടു്. പലരും കരയുന്നുണ്ടു്. ഒന്നും അവൻ കേട്ടില്ല. ഒററ ശ്രദ്ധയേ ഉണ്ടായിരുന്നുള്ളു. കടവിലെത്തണം. കുതിച്ചു കുതിച്ചു് കടവിലടുത്തപ്പോഴെയ്ക്കും പലരും വെള്ളത്തിലേ യ്ക്കിറങ്ങിയിരുന്നു.

ആരോ കുട്ടിയെ ഏററുവാങ്ങി. ആരോ അവനെ പിടിച്ചു കയററി. പിന്നെ ആകെ ഒരു ബഹളമായിരുന്നു. അല്പസമയത്തി നുള്ളിൽ ഡോക്ടർ ഓടിയെത്തി. അതോടെ എല്ലാ ബഹളവും നിന്നു. നേത്യാരമ്മ ഒരിടത്തു ബോധംകെട്ടു കിടക്കുകയാണു്. ചിലർ അവരെ ശുശ്രൂഷിക്കുന്നുണ്ടു്. ഡോക്ടർ കുട്ടിയെ ഏറെറടുത്തു.

വളരെ വളരെ സമയം കഴിഞ്ഞിട്ടാണു് മാലതിക്കുട്ടി കണ്ണു തുറന്നതു്. എല്ലാവരിൽനിന്നും ആശ്വാസശബ്ദങ്ങളുയന്നു. തമ്പുരാൻ ഉറക്കെ വിളിച്ചുപറയുന്നതു കേട്ടു:

''പാർവ്വതി, ഇങ്ങോട്ടുനോക്കു പാർവ്വതി, മോളു കണ്ണുതുറന്നു.'' മാലതിക്കുട്ടി പതുക്കെ കരയാൻ തുടങ്ങി.

കുറച്ചു കഴിഞ്ഞു് തമ്പുരാൻ കൃഷ്ണൻകുട്ടിയുടെ അടുത്തേയ്ക്കു വന്നു. അവനെ കെട്ടിപ്പിടിച്ചു. തമ്പുരാൻെറ കണ്ണുകൾ നിറഞ്ഞി രുന്നു. കൃഷ്ണൻകുട്ടിക്കു് വല്ലാത്തൊരു വിഷമം അനുഭവപ്പെട്ടു. തമ്പുരാൻ എന്തോ പറയാൻ ശ്രമിച്ചെങ്കിലും ഒരക്ഷരം മിണ്ടുവാൻ കഴിഞ്ഞില്ല. അവൻെറ പുറത്തു തലോടി. തൻെറ കണ്ണുകൾ തുടച്ചു ശേഷം അദ്ദേഹം കുട്ടിയുടെ അടുത്തേയ്ക്കുതന്നെ പോയി.

കൃഷ്ണൻകുട്ടിയെ എല്ലാവരും പുകഴ്ത്തുകയായിരുന്നു. വേലക്കാരി പ്പെണ്ണുങ്ങൾ അവൻെറ കുതിച്ചുചാട്ടത്തേയും പൊങ്ങിവരവിനേയും കുട്ടിയേയുംകൊണ്ടുള്ള നീന്തലിനേയുമൊക്കെ വർണ്ണിച്ചുകൊണ്ടി രുന്നു.

അതൊന്നും ശ്രദ്ധിക്കാതെ കൃഷ്ണൻകുട്ടി ഒഴിഞ്ഞുമാറി നടന്നു. അവൻ ആ തിരക്കിൽനിന്നു പുറത്തുകടന്നു. വിശാലമായ പറമ്പിൽ വെറുതെ ചുററി നടന്നു. ജോലിയൊന്നുമില്ലാത്തപ്പോൾ വലിയൊരു രസമാണ് അവന്ന് അതു്. അങ്ങനെ നടന്നു നടന്ന് അവനും രഘുവും കളിക്കാറുള്ള പുളിമരച്ചുവട്ടിലെത്തി. അവരവിടെ ഓടുകൊണ്ടു് ഒരമ്പലമുണ്ടാക്കിയിരുന്നു. തലേന്നു രഘു പൂജിച്ച പൂക്കൾ അവിടെ ചിതറി, വാടിക്കിടന്നിരുന്നു. കൃഷ്ണൻകുട്ടി അതെല്ലാം വാരി ദൂരെ കളഞ്ഞു. ഇളകിക്കിടന്നിരുന്ന ഓടിൻ കഷ്ണങ്ങൾ സ്ഥാനത്തുറപ്പിച്ചുവച്ചു.

അവന്റെ മനസ്സിൽ ആനന്ദം നിറഞ്ഞുനിന്നു. ഒരു നല്ല കാര്യം, ഒരു വലിയ കാര്യം താൻ ചെയ്തു എന്നിപ്പോൾ തോന്നാൻ തുടങ്ങിയിരിക്കുന്നു. ചുററുപാടുനിന്നുമുയരുന്ന പക്ഷികളുടെ വിചിത്രശബ്ദങ്ങൾ അവന്റെ ശ്രദ്ധയെ ആകർഷിച്ചു. പച്ചക്കിളികളും മഞ്ഞക്കിളികളും പിന്നെ പേരറിഞ്ഞുകൂടാത്ത പലതരം പക്ഷികളും പല തരത്തിൽ പാടുന്ന പാട്ടുകൾ.

അകലെ നിന്നു പരിഭ്രമത്തോടെ തുടർച്ചയായി കലമ്പൽകൂട്ടുന്ന ഒരു കോഴിയുടെ ശബ്ദം കേട്ടതോടെ അവന്റെ മനസ്സിൽ കാരണം കൂടാതെ ഒരു ഭയം ജനിച്ചു. പെട്ടെന്നാണു് രഘുവിന്റെ ശബ്ദം അവന്റെ ചെവിയിലെത്തിയതു്.

''കൃഷ്ണൻകുട്ടീ!'' എന്നു നീട്ടിവിളിച്ചുകൊണ്ടു് രഘു ഓടി വരുന്നു. ''ഞാൻ നിന്നെ എവിടെയെല്ലാം നോക്കീന്നോ!''

''എന്താ രഘൂ, എന്താ ?''

''അമ്മ വിളിക്കുന്നു. ഓടി വരൂ'' എന്നു പറഞ്ഞു് രഘു തിരിഞ്ഞോടിക്കഴിഞ്ഞു.

അവന്റെ ഉള്ളിൽ തീയാളി. കുട്ടിക്കു വല്ല കുഴപ്പവുമായോ ?

''മുകളിലേയ്ക്കു ചെല്ലൂ'' എന്നു പറഞ്ഞു രഘു.

മുകളിലേയ്ക്കു കയറിച്ചെന്നപ്പോൾ തമ്പുരാൻ ആട്ടുകട്ടിലിന്മേൽ ഇരിക്കുകയാണു്. എന്തോ ആലോചിച്ചുകൊണ്ടിരിക്കുന്നതുപോലെ. നേത്യാരമ്മ ആകെ പരിഭ്രമിച്ചമട്ടിൽ നില്ക്കുന്നു. കുട്ടി അകത്തു കട്ടിലിന്മേൽ കിടക്കുന്നു. അമ്മു അടുത്തുണ്ടു്.

നേത്യാരമ്മ ചോദിച്ചു:

"കൃഷ്ണൻകുട്ടീ, ഞാനിവിടുന്ന് എറങ്ങി ഓടിയപ്പോ നിന്നോടു വാതിലടയ്ക്കാൻ പറഞ്ഞില്ലേ ?"

"ഉവ്വ്—ഞാനടച്ചല്ലോ."

"തഴുതിട്ടുവോ ?"

"ഇല്ല."

തമ്പുരാനും നേത്യാരമ്മയും അന്യോന്യം നോക്കി.

"എന്റെ കൈയിൽ അപ്പോളൊരു മാല ഉണ്ടാന്നില്ലേ ?"

"ഉവ്വ്. അത് മേശപ്പുറത്തേയ്ക്കിടണതു കണ്ടൂലോ."

"അപ്പൊ ശര്യാണ്. കൈയിലു് മാലയും പിടിച്ചോണ്ടാണോ ഓടിയതു് എന്നായിരുന്നു ശങ്ക."

"നീ വാതിലടച്ചൂന്നു തീർച്ചയല്ലേ ?" തമ്പുരാനാണു ചോദിച്ചതു്.

"പിന്നെ! എന്നിട്ടല്ലെ........."

"അതൊക്കെ ഞങ്ങക്കറിയാലൊ—" തമ്പുരാൻ പറഞ്ഞു.

"ആ മാല കാണാനില്ല കൃഷ്ണൻകുട്ടീ." നേത്യാരമ്മ പറയുന്നതു് അവൻ കേട്ടു. അവൻ വല്ലാതെയൊന്നു ഞെട്ടി.

മാല കാണാനില്ല! മാല......മാല......മാല........? അവന്റെ മനസ്സിലാകെ ഒരു സംഭ്രമം പടന്നുപിടിക്കുകയായിരുന്നു.

"ആട്ടെ, നീ താഴത്തേയ്ക്കു പൊയ്ക്കോളൂ" തമ്പുരാൻ പറയുന്നതു കേട്ടു.

താഴത്തെത്തിയപ്പോഴേക്കും അവന്റെ മനസ്സാകെ കലങ്ങിക്കഴിഞ്ഞിരുന്നു. എന്തോ സംഭവിക്കാൻ പോകുന്നു. തന്റെ സുഖവും സമാധാനവും ഒക്കെ തകന്നുവീഴാൻ പോകുന്നു എന്നൊരു ഭയം. എങ്ങും ഇരുട്ട് പരക്കുന്നതായി ഒരു തോന്നൽ.

അന്നു രാഘു സ്കൂളിൽ പോയിരുന്നില്ല. ഉച്ചയ്ക്കു ചോറു കൊണ്ടു പോകേണ്ടിവന്നില്ല. കൃഷ്ണൻകുട്ടി ഉച്ചനേരത്തു കിടന്നുറങ്ങാറുള്ള ഒരിറയത്തുചെന്നു കിടന്നു. വളരെയേറെ പൊക്കമുള്ള ഒരു തെങ്ങിന്റെ

ഓലത്തുഞ്ചിൽ ഇരുന്നു ചാഞ്ചാടുന്ന ഒരു കറുത്ത കിളി അവന്റെ ശ്രദ്ധയിൽപ്പെട്ടു. കാററത്തു് ഓല ശക്തിയായി ഒന്നു് അലയും. കിളി വീഴാൻ പോകും. അപ്പോഴതു ചിറകടിച്ചു നേരെയിരിക്കും. വീണാലും കിളിക്കു് പറന്നുപോകാമല്ലോ എന്നോർത്തപ്പോഠം കൃഷ്ണൻകുട്ടിക്കു സമാധാനം തോന്നി.

ചില പ്രത്യേക ശബ്ദങ്ങഠം കേട്ടു് അവൻ ചാടിയെണീററു. എന്തോ വിശേഷമുണ്ടെന്നു തോന്നി. മുററത്തേക്കെത്തിച്ചുനോക്കിയപ്പോഠം ഒരു സംഘം പോലീസുകാർ നടന്നുവരുന്നതാണു് കണ്ടതു്. കൃഷ്ണൻകുട്ടി നടുങ്ങി. അവന്റെ മനസ്സിൽ ഭയം തീ പോലെ ആളിക്കത്താൻ തുടങ്ങി. പോലീസുകാരെക്കണ്ടതോടെ അവന്റെ പഴയ ദിവസങ്ങഠം, ജയിലറയിലെ ഇരുണ്ട ദിവസങ്ങഠം, പട്ടിണി കിടന്നുഴന്ന ദിവസങ്ങഠം എല്ലാം മനസ്സിൽ തെളിഞ്ഞു.

ആരോ അവനെ വിളിച്ചു. മുററത്തു് എല്ലാ വേലക്കാരെയും നിരത്തി നിർത്തിയിരിക്കുന്നു. അവനോടും അവിടെച്ചെന്നു നില്ക്കാൻ ആരോ പറഞ്ഞു.

ഇൻസ്പെക്ടർ ഒരററത്തു നിന്നു് ചോദ്യങ്ങഠം ചോദിച്ചു വരികയാണു്. ഒപ്പം രണ്ടു കോൺസ്റ്റബിഠംമാരുമുണ്ടു്. ഒരാഠം ഒരു കൊച്ചു നോട്ടുപുസ്തകത്തിൽ കുറിച്ചെടുക്കുന്നുണ്ടു്. കൃഷ്ണൻകുട്ടിക്കു് നിലത്തൊന്നിരുന്നാൽ കൊള്ളാമെന്നായി. ഹൃദയം പടപടാ എന്നടിക്കുകയാണു്.

ഇൻസ്പെക്ടർ അവന്റെ മുന്നിലെത്തി.

''നിന്റെ പേരു് ?''

''കൃഷ്ണൻകുട്ടി!'' അവന്റെ ശബ്ദം ഉയന്നതേയില്ല.

''നേരെ നോക്കെടാ! വയസ്സു്?''

''പന്ത്രണ്ടു്.''

''എന്തെടാ, നിന്നു വിറയ്ക്കുന്നതു്?''

ഇതിനിടയിൽ ഇൻസ്പെക്ടറുടെ പിന്നിൽ നിന്നിരുന്ന ഒരു പോലീസുകാരൻ അവന്റെയടുത്തേയ്ക്കു നീങ്ങി. അവന്റെ മുഖം പിടിച്ചുയർത്തി.

''സാർ'' അയാരം അത്ഭുതത്തോടെ ഇൻസ്പെക്ടറെ ഒന്നു നോക്കി യിട്ട് കൃഷ്ണൻകുട്ടിയോടു പറഞ്ഞു:

''തിരിഞ്ഞുനില്ലെടാ—ഉം!''

അവൻ അനുസരിച്ചു. അവന്റെ പുറത്തുണ്ടായിരുന്ന ഒരു കറുത്ത മറുകിൽ തൊട്ടു പരിശോധിച്ചശേഷം പോലീസുകാരൻ ഇൻസ്പെക്ടരോടു പറഞ്ഞു:

''സാർ—ഇവനെ ഞാനറിയും. ഇവനൊരു വിളഞ്ഞ കള്ള നാണ്. ഒരിക്കൽ ഒരു കളവുകേസ്സിൽപ്പെട്ടിരുന്നു. പിന്നെ കുറെക്കാലം ബസ്സ്സ്റ്റാൻഡിൽ തെണ്ടിനടന്നിരുന്നു. ഇല്ലേടാ ?''

കൃഷ്ണൻകുട്ടിയുടെ കണ്ണുകരം നിറഞ്ഞൊഴുകി. അവനൊന്നും മിണ്ടാൻ പററിയില്ല. ഇൻസ്പെക്ടർ അവനെ പിടിച്ചു നേരെതന്നെ നിറുത്തിയിട്ടു ചോദിച്ചു:

''ഉണ്ടോടാ?''

''ഉവ്വ്.''

മററു വേലക്കാർ ആശ്വാസത്തോടെ, അത്ഭുതത്തോടെ പരസ്പരം നോക്കി.

തമ്പുരാനും നേത്യാരമ്മയും രാഘവും അല്പം അകലെ മാറി ഇറയത്തിനടുത്തായി നിന്നിരുന്നു. പോലീസുകാർ കൃഷ്ണൻകുട്ടിയേയും കൊണ്ടു ചെല്ലുന്നതു കണ്ടപ്പോരം അവർ അമ്പരന്നുനിന്നു. എല്ലാം കേട്ടപ്പോരം തമ്പുരാനു വല്ലാത്ത വിഷമമായി.

''ഇതു നേരാണോ കൃഷ്ണൻകുട്ടീ'' സങ്കടം തുളുമ്പുന്ന സ്വരത്തിൽ അദ്ദേഹം ചോദിച്ചു.

അവനു കരയുവാനേ കഴിഞ്ഞുള്ളു.

ഇൻസ്പെക്ടർ അവനെ ചോദ്യം ചെയ്യാൻ തുടങ്ങി.

''എനിക്കൊന്നുമറിഞ്ഞുകൂടാ'' എന്നേ അവനു പറയാനുണ്ടായി രുന്നുള്ളു. ഒടുവിൽ ഇൻസ്പെക്ടർ തമ്പുരാനോടു പറഞ്ഞു:

''ഇവനെ ഒന്നു സ്റ്റേഷൻവരെ കൊണ്ടുപോകാൻ അനുവദി ക്കണം. ഇവിടെവച്ച് ചോദിച്ചാൽ ശരിയാവില്ല.''

''അവനെ ഒന്നും ചെയ്യരുത് ട്ടോ!''

''ഏയ്, അതൊന്നുമില്ല.''

ഇൻസ്പെക്ടരും പോലീസുകാരും കൃഷ്ണൻകുട്ടിയേയുംകൊണ്ടു് നടന്നു. നിറഞ്ഞ കണ്ണുകളോടെ രഘു അവരുടെ കാറിനടുത്തേയ്ക്കു ചെന്നിട്ടു പറഞ്ഞു:

''കൃഷ്ണൻകുട്ട്യേ വേഗം പറഞ്ഞയക്കണം, കേട്ടോ.''

''ഓഹോ വേഗം പറഞ്ഞയക്കാം, കേട്ടോ'' ഇൻസ്പെക്ടർ ചിരിച്ചുകൊണ്ടു പറഞ്ഞു.

കാറ് കോവിലകത്തിന്റെ പടി കടക്കുമ്പോൾ കൃഷ്ണൻകുട്ടി ഒന്നു തിരിഞ്ഞുനോക്കി. കാറിന്റെ പിൻവശത്തുള്ള ചില്ലിലൂടെ അവൻ എല്ലാം ഒരു നോക്കു കണ്ടു. ഇത്ര നാളത്തെ രക്ഷാസങ്കേതം കൈവിട്ടുപോകയാണ്. ഇനിയോ ?

വാരിയർ മാസ്റ്ററെ ഒന്നു കാണാൻ കഴിഞ്ഞെങ്കിൽ എന്നു് അവനു തോന്നി. പക്ഷേ കാർ പാഞ്ഞുപോകുകയായിരുന്നു.

---

## ഏഴ്

വൈകുന്നേരം ട്യൂഷനു വന്നപ്പോഴേ വാരിയർ മാസ്റ്റർ കഥകളെല്ലാം അറിഞ്ഞുള്ളു. ഒരേ ശ്വാസത്തിൽ രണ്ടു കഥകളും അദ്ദേഹം കേട്ടു. രണ്ടാമത്തെ കഥ കേട്ടപ്പോൾ വിശ്വസിക്കാനാവാതെ മാസ്റ്റർ തളർന്നിരുന്നുപോയി.

അന്നു ട്യൂഷൻ വേണ്ടെന്നുവച്ച് മാസ്റ്റർ മടങ്ങി. നേരെ സ്റ്റേഷനിലേയ്ക്കു നടന്നു. പക്ഷേ ആരേയും കാണാൻ സാധിക്കാതെ മടങ്ങേണ്ടിവന്നു. സ്റ്റേഷനു മുമ്പിൽ വഴിവക്കിലുള്ള കമ്പിക്കാലിന്മേൽ പിടിച്ചുകൊണ്ടു വാരിയർ മാസ്റ്റർ കുറേനേരം നിന്നു. ഒടുക്കം നിരാശനായി തലയും താഴ്ത്തി നടന്നു. രാത്രി മാസ്റ്റർക്കുറങ്ങാൻ കഴിഞ്ഞില്ല. ജയിലറയിൽക്കിടന്നു നിലവിളിക്കുന്ന കൃഷ്ണൻകുട്ടിയുടെ രൂപവും സ്വരവും ആയിരുന്നു മനസ്സിൽ.

കാലത്തു് ഒരുവിധം കുളിയും തൊഴലും കഴിച്ച് രണ്ടു മാല കെട്ടിയെന്നു വരുത്തിയശേഷം മാസ്റ്റർ വാരിയത്തെത്തി. ഭക്ഷണം കഴിക്കാൻ നിന്നില്ല. ഷർട്ടെടുത്തിട്ടു സ്റ്റേഷനിലേയ്ക്കു നടന്നു.

ഇൻസ്പെക്ടർ മാസ്റ്ററുടെ പഴയൊരു ശിഷ്യനാണ്. അദ്ദേഹം മാസ്റ്ററെ കസേര കൊടുത്തിരുത്തി. മാസ്റ്റർ കാര്യം പറഞ്ഞു: ''കൃഷ്ണൻകുട്ടിയെ കാണണം. നിവൃത്തിയുണ്ടെങ്കിൽ ജാമ്യത്തിൽ വിട്ടുകൊടുക്കണം.''

ഇൻസ്പെക്ടർ പറഞ്ഞു:

''വരട്ടെ മാഷ്ഷെ. ഇപ്പോഴം മാഷ്ഷവനെ കാണണ്ട. അവനേതാണ്ട സമ്മതിച്ചുവരികയാണ്. കാര്യമൊന്നു തെളിഞ്ഞോട്ടേ. അതിനുമുമ്പ്..........തെററിദ്ധരിക്കരുത്.''

''അവനാണ് മാലയെടുത്തതു് എന്നു് അവൻ സമ്മതിച്ചുവോ ? ''

''എന്നു തീർത്തു പറഞ്ഞുകൂടാ. എന്തായാലും മാഷ്ഷ് ഇപ്പൊപ്പോയിട്ട്.........പിന്നീട് ഞാൻ പറയാം.''

മാസ്റ്റർ നിരാശനായി ഇറങ്ങി.

കുറേക്കഴിഞ്ഞു് പോലീസുകാർ കൃഷ്ണൻകുട്ടിയേയുംകൊണ്ടു് കോവിലകത്തെത്തി. കാറിൽത്തന്നെയാണവർ ചെന്നതു്. കൃഷ്ണൻകുട്ടിക്ക് നടക്കാൻ സാധിച്ചിരുന്നില്ല. കാൽ നിലത്തു തൊടുമ്പോഴം അവൻ പുളഞ്ഞിരുന്നു. തമ്പുരാനും നേത്യാരമ്മയും ഇറങ്ങിവന്നു. രഘു സ്കൂളിലായിരുന്നു.

ഇൻസ്പെക്ടർ വിവരം പറഞ്ഞു.

കൃഷ്ണൻകുട്ടിയാണ് മാല കട്ടതെന്നും പറമ്പിൽ പുളിമരത്തിൻെറ ചുവട്ടിൽ അതു കുഴിച്ചിട്ടുവെന്നും അവൻ സമ്മതിച്ചുവെന്നു കേട്ടപ്പോഴം തമ്പുരാനും നേത്യാരമ്മയും ഞെട്ടിപ്പോയി. വേലക്കാർ പലരും അവിടവിടെ വന്നു് എത്തിനോക്കുന്നുണ്ടായിരുന്നു.

പുളിമരത്തിൻെറ കടയ്ക്കൽപോയി നോക്കാൻ പോലീസുകാർ പുറപ്പെട്ടു. കൃഷ്ണൻകുട്ടിക്ക് നടക്കാൻ സാധിച്ചിരുന്നില്ല. അവൻ നിന്നു നിലവിളിച്ചു.

''ഞാൻ കാണിച്ചുതരാം. അവനെ നടത്തണ്ട.'' തമ്പുരാൻ പറഞ്ഞു.

''അതു പോരാ. അവിടെ എവിടെയാണെന്നു വച്ചിട്ടാ നോക്കുക ? ''

''എന്നാൽ അവനെ നടത്താണ്ട് അങ്ങട്ട കൊണ്ടുപോകാം. പപ്പു, ഗോപാലാ........''

തമ്പുരാൻെറ വിളികേട്ട് രണ്ടു പണിക്കാർ ഓടിയെത്തി. അവർ കൃഷ്ണൻകുട്ടിയെ താങ്ങിയെടുത്തു നടന്നു. പുളിമരത്തിനടുത്തു ചെന്നു അവർ അവനെ നിലത്തു നിത്തി.

''എവിടെയാണെടാ ?''—ഇൻസ്പെക്ടർ ചോദിച്ചു. കൃഷ്ണൻകുട്ടി മിണ്ടിയില്ല. അവൻ വിഷമിച്ചു വിഷമിച്ചു രണ്ടടി നടന്നു. പെട്ടെന്നു തമ്പുരാൻെറ മുമ്പിൽ കമിഴ്ന്നടിച്ചു വീണിട്ട് അവൻ പൊട്ടിപ്പൊട്ടി കരയാൻ തുടങ്ങി. കരച്ചിലിനിടയിലൂടെ അവൻ പറയുകയായിരുന്നു:

''അടിയനറിഞ്ഞൂടാ, പൊന്നുതമ്പുരാനെ, അടിയനറിഞ്ഞൂടാ. തല്ലു സഹിക്കാൻ വയ്യാണ്ടായപ്പോ അതൊന്നു നിക്കാൻ വേണ്ടി പറഞ്ഞതാ—മാല അടിയൻ കണ്ടിട്ടുകൂടിയില്ല.''

തമ്പുരാൻ പകച്ചു നിന്നുപോയി. എന്താണീ കേൾക്കുന്നത് ? അദ്ദേഹം കുനിഞ്ഞിരുന്ന് അവനെ നോക്കി. പുറത്തും തുടയിലും ഉള്ളങ്കാലിലും അടിയുടെ പാടുകളാണ്. പലയിടത്തും പൊട്ടിയിട്ടുണ്ട്. തമ്പുരാനു സഹിക്കാൻ സാധിച്ചില്ല. തൻെറ മാലതിക്കുട്ടിയുടെ ജീവൻ രക്ഷിച്ചതിനു പകരം അവനെന്തു കൊടുത്താലാണ് മതിയാവുക എന്നാലോചിച്ചതാണ്. ഇരുപത്തിനാലു മണിക്കൂറിനുള്ളിൽ അവനു കിട്ടിയ സമ്മാനം ഇതാണ് !

''മാലതിക്കുട്ടിയാണോ ഒരു മാലയാണോ വലുത് ?'' തമ്പുരാൻ ഇൻസ്പെക്ടരോടു പറഞ്ഞു:

''അതേയ്, നിങ്ങള് പൊയ്ക്കോളൂ, ഒന്നും സാരല്ല്യ. എന്തായാലും ഈ കാണിച്ചതു് കുറെ കടുംകൈയായി. തനിക്കറിയ്യോ, എന്തുതന്നെ കട്ടാലും ഇന്നലെ എൻെറ കുട്ടീടെ ജീവൻ രക്ഷിച്ചതു് ഇവനാ—നിങ്ങള് ഇങ്ങനെയ്യാക്കെ ചെയ്യുംന്നറിഞ്ഞിരുന്നെങ്കില് ഞാനിന്നലെ അവനെ കൊണ്ടുപോകാൻ സമ്മതിക്കില്ല്യാന്നു.''

പോലീസുകാരുടെ കാറ് ഗെയ്റ്റു് കടന്നു പോകുമ്പോൾ വാരിയർ മാസ്റ്റർ അകത്തേയ്ക്കു തിരക്കിട്ടു വരുന്നുണ്ടായിരുന്നു. മാസ്റ്റർ ആശങ്കയോടെ കാറിനകത്തേയ്ക്കുനോക്കി. ഇൻസ്പെക്ടർ

മാസ്ററരെക്കണ്ടതായി ഭാവിച്ചില്ല. അയാളുടെ മുഖം വല്ലാതെയിരിക്കുന്നതു് മാസ്ററർ ശ്രദ്ധിച്ചു.

കൃഷ്ണൻകുട്ടിയെ ഒരുനോക്കു കണ്ടപ്പോഴേക്കും മാസ്ററർ അനക്കമററു നിന്നുപോയി. പതുക്കെ അദ്ദേഹം അവനെ പിടിച്ചെഴുന്നേല്പിച്ചു. മാസ്ററരുടെ മുഖം ഗൗരവം പൂണ്ടു.

''തിരുമനസ്സീന്നു ക്ഷമിക്കണം. അടിയൻ കൃഷ്ണൻകുട്ടിയെ കൊണ്ടുപൊയ്ക്കോള്ളാം. അടിയനായിട്ടാണല്ലോ അവനീ കഷ്ടപ്പാടൊക്കെ വന്നതു്.—''

''രാമൻ എന്തു വിഡ്ഢിത്താ ഈ പറയുന്നതു്, ങേ? അവനിവിടെ നിന്നോട്ടെ. അവനിനി അഥവാ എന്തെങ്കിലും ബുദ്ധിമോശം കാട്ടീട്ടുണ്ടെങ്കിത്തന്നെ ഞാനതൊക്കെ ക്ഷമിച്ചിരിക്കുന്നു.''

മാസ്ററർ കൃഷ്ണൻകുട്ടിയോടു ചോദിച്ചു:

''കൃഷ്ണൻകുട്ടി, സത്യം പറയാമോ?'' മാസ്ററർ അവൻെറ കൈയെടുത്തു് തൻെറ തലയിൽവച്ചു. ''പറയു് കൃഷ്ണൻകുട്ടി, സത്യം പറയു്.''

മാസ്ററരുടെ സ്വരത്തിനെന്തൊരു ശക്തിയായിരുന്നു. വിങ്ങിപ്പൊട്ടിക്കൊണ്ടവൻ പറഞ്ഞു:

''ഈശ്വരനാണു്, മാഷ്ഷാണു് സത്യം, എൻെറ എൻെറ അമ്മയാണു് സത്യം, ഞാൻ മാലയെടുത്തിട്ടില്ല.''

''അവനിനി ഇവിടെ നിക്കണ്ട. അടിയൻെറ കൂടെ നിന്നോട്ടെ. സത്യം തെളിയ്യോന്നറിഞ്ഞിട്ടു് എന്താ വേണ്ടതെന്നു വച്ചാൽ ചെയ്യാം.''

തമ്പുരാൻ ഒന്നും പറയാനാവാതെ നിന്നതേയുള്ളു. മാസ്ററർ കൃഷ്ണൻകുട്ടിയേയും കൂട്ടി നടന്നു. അവൻ നടക്കാൻ ക്ലേശിക്കുകയായിരുന്നു. കുറച്ചുനേരം നോക്കിനിന്നിട്ടു് തമ്പുരാൻ ഡ്രൈവറെ വിളിച്ചു:

''ശങ്കരാ, അവരെ വാരിയത്തെ പടിക്കൽ കൊണ്ടാക്കീട്ടു വരു.''

---

## എട്ട്

കൃഷ്ണൻകുട്ടി തീരെ കിടപ്പിലായി. പല മുറിവുകളും പഴുക്കാൻ തുടങ്ങി, കഠിനമായ പനി വന്നു. തമ്പുരാൻ പറഞ്ഞയച്ചിട്ട് ഡോക്ടർ വന്നുകൊണ്ടിരുന്നു. മാസ്ററർ അടുത്തുനിന്നു മാറാതെ ശുശ്രൂഷിച്ചു. ട്യൂഷനു പോകാറില്ല. മനസ്സുനിറയെ ഉൽക്കണ്ഠയും വേദനയുമായിരുന്നു.

വാസ്തവത്തിൽ കൃഷ്ണൻകുട്ടിയാണോ മാല കട്ടത് ? അല്ല, അല്ല എന്നു മാസ്ററർ പലവട്ടം സ്വയം ആശ്വസിക്കും. എങ്കിലും അവൻെറ പഴയ സ്വഭാവം തിരിച്ചു വന്നിരിക്കയില്ല എന്ന് എങ്ങനെ ഉറപ്പിക്കാം ? എന്തായാലും അവൻെറ സുഖക്കേടു ഭേദമാകട്ടെ. മാസ്ററർ രണ്ടുനേരവും അവൻെറ തലയ്ക്കൽനിന്ന് ഉള്ളുചുട്ടു പ്രാർത്ഥിക്കും. അവനെ ചീത്ത കൂട്ടുകെട്ടുകളിൽനിന്നും ദുസ്സ്വഭാവങ്ങളിൽനിന്നും ഉയർത്തിയെടുക്കാൻ സാധിച്ചതു് ജീവിതത്തിലെ വലിയൊരു പുണ്യകർമ്മമായി അദ്ദേഹം കരുതിയിരുന്നു. ഇപ്പോഴം എല്ലാം തകർന്നുവോ ?

സാവധാനം അവൻെറ രോഗം ശമിച്ചു. പനി തീരെ വിട്ടുമാറി. എഴുന്നേററിരുന്ന് കഞ്ഞി കുടിക്കാമെന്നായി. കുറേശ്ശ സംസാരിക്കാനുള്ള ശക്തി കിട്ടി.

അവൻ എണീററു നടക്കാൻ തുടങ്ങിയപ്പോഴം മാസ്ററരുടെ ഉള്ളിൽ ഒരു ഭയം ജനിച്ചു. ശക്തി തിരിച്ചു കിട്ടിയാൽ അവൻ ഓടിപ്പോകുമോ ? തന്നെ വിട്ടിട്ട് പഴയ വൃത്തികെട്ട ജീവിതത്തിലേക്ക് മടങ്ങുമോ ? അതുകൊണ്ട് അവനോടു കാര്യമായി സംസാരിക്കണമെന്ന് മാസ്ററർ തീർച്ചയാക്കി.

''കൃഷ്ണൻകുട്ടീ,'' മാസ്ററർ ഇറയത്തിരുന്നുകൊണ്ട് വിളിച്ചു. അവൻ മെല്ലെ പുറത്തേയ്ക്കുവന്നു. കട്ടിളയിന്മേൽ പിടിച്ചുകൊണ്ടു നിന്നു.

''ഇവിടെ വന്നിരിക്ക്.''

ഇറയത്തിൻെറ വക്കത്ത് അവൻ ഇരുന്നു.

''കൃഷ്ണൻകുട്ടീ, നീയെൻെറ മുമ്പിൽ ഒരു സത്യം ചെയ്യണം.''

മാസ്ററർ പറയുന്നതുകേട്ടപ്പോാം അവൻെറ മനസ്സാകെ കലങ്ങു വാൻ തുടങ്ങി. ''മററൊന്നമല്ല—എന്തുവന്നാലും ശരി, ഞാൻ പറയാതെ, ഞാനറിയാതെ നീ ഇവിടെ നിന്നു് എങ്ങോട്ടും പോവില്യാന്ന സത്യം ചെയ്യണം.''

യാതൊരു മടിയും കൂടാതെ അവൻ സത്യം ചെയ്തു. കുറേ നേരം മാസ്ററർ ഒന്നും പറയാതെ അവനെ നോക്കിക്കൊണ്ടിരുന്നു. അവൻ തുണിന്മേൽച്ചാരി ആകാശത്തുകൂടി കടന്നുപോകുന്ന വെളുത്ത മേഘങ്ങളെ നോക്കിക്കൊണ്ടു് ഇരിക്കുകയായിരുന്നു.

''കൃഷ്ണൻകുട്ടിക്കു് എന്നോടെന്തെങ്കിലും പറയാനുണ്ടോ?'' മാസ്റററുടെ ചോദ്യം കേട്ടു് അവൻ തിരിഞ്ഞുനോക്കി. ആ ചോദ്യത്തിൻെറ അത്ഥം അവനു മനസ്സിലായി.

മാഷ്ക്കും എന്നെ സംശയാണു്. ഈശ്വരനറിയാം. എനിക്കൊരു വിവരോല്ല്യ. ഇതു സത്യാണു്. മാഷെ, നേത്യാരമ്മയുടെ പിന്നാലെ ഞാനും ഇറങ്ങിയോടി. എനിക്കത്രേ അറിഞ്ഞൂട്ട.''

അപ്പൊപ്പിന്നെ ഇതൊരത്ഭുതം തന്നെയാണല്ലോ! ഏതു വഴിക്കുപോയി ആ മാല ? ഇങ്ങനേണ്ടോ ഒരു മറിമായം!''

മാസ്ററർ തന്നോടെന്നപോലെയാണു് അത്രയും പറഞ്ഞതു്.

ആ സമയത്തു് പെട്ടെന്നു് ഒരു കാറിൻെറ നീണ്ട ഹോൺ കേട്ടു. കോവിലകത്തെ കാറാണതു്. അടുത്ത നിമിഷത്തിൽ കാറു് വാരിയത്തെ പടിക്കൽ വന്നുനിന്നു. വാതിലുകാം ആഞ്ഞടയുന്ന ശബ്ദങ്ങളുയന്നു.

രഘു ഓടിവരുന്നു!

പിന്നാലെ തമ്പുരാനും നേത്യാരമ്മയും പടികടന്നു വരുന്നു!

മാസ്റററും കൃഷ്ണൻകുട്ടിയും അമ്പരന്നു എഴുന്നേററു. മാസ്ററർ മുന്നോട്ടു ചെന്നു.

''ഇതെന്താണു കഥ?'' എന്നു ചോദിച്ചുപോയി മാസ്ററർ.

രഘു ഓടിയടുത്തെത്തിക്കൊണ്ടു് വിളിച്ചുപറഞ്ഞു:

''കൃഷ്ണൻകുട്ടി, കള്ളനെ പിടിച്ചു കൃഷ്ണൻകുട്ടീ!''

''എന്തു്!'' രണ്ടുപേരും ഉറക്കെ ചോദിച്ചുപോയി. രാഘു കിതച്ചുകൊണ്ടു് എന്തെല്ലാമോ പറഞ്ഞുകൂട്ടി. തുടച്ചയായിട്ടൊന്നു മല്ലാതെ അവിടുന്നുമിവിടുന്നുമായിട്ടാണു് രാഘു പറഞ്ഞതു്. അപ്പോഴേയ്ക്കും തമ്പുരാൻ അടുത്തെത്തി. പിന്നാലെ നേത്യാരമ്മയും. മാസ്ററരുടെ ഭാര്യ പരിഭ്രമിച്ചുകൊണ്ടു് ഉള്ളിലൊതുങ്ങാത്ത സന്തോഷത്തോടെ അവരെ സ്വീകരിക്കാൻ ഇറങ്ങിവന്നു.

''രാമാ, ഒന്നും പറയണ്ട! ആലോചിച്ചാ വല്ല്യേ അത്ഭുതം തന്ന്യാ. കേക്കണോ കഥ ?''

തമ്പുരാൻ വന്നകാലിൽ നിന്നു് അക്കഥ പറഞ്ഞു. ഇറയത്തു വിരിച്ച പുല്ലുപായിലിരുന്നു് നേത്യാരമ്മ പറഞ്ഞതു മുഴവൻ വാരസ്യാർ മൂക്കത്തു വിരലുംവച്ചു് കേട്ടുനിന്നു. രാഘുവാകട്ടെ തൻെറവക പൊടിപ്പും തൊങ്ങലും ചേർത്തു്, കൈയും കലാശവും കാട്ടി, കൃഷ്ണൻ കുട്ടിയെ നടന്നതെല്ലാം പറഞ്ഞുകേൾപ്പിച്ചു.

ഇൻസ്പെക്ടരെ മടക്കി അയച്ചതിൻെറ പിറേറ ദിവസം തമ്പുരാൻ പോലീസ് സൂപ്രണ്ടിനെ വരുത്തിയത്രെ. സൂപ്രണ്ടു് അന്വേഷണ ഭാരം ഏറെറടുത്തു.

സമത്ഥനായ ഒരു പോലീസുദ്യോഗസ്ഥനാണു് അദ്ദേഹം. കളവു കണ്ടുപിടിക്കുവാൻ ആളുകളെ പിടിച്ചു് തല്ലിച്ചതച്ചാൽ ഒരു കാര്യവുമില്ല എന്നദ്ദേഹം വിശ്വസിച്ചു. അതിനു മററു നല്ല വഴികൾ പലതും സൂപ്രണ്ടിനറിയാമായിരുന്നു. ചുററുപാടുമുള്ള സ്വർണ്ണക്കടകൾക്കൊക്കെ വിവരം നല്കി. അടുത്തുള്ള പോലീസു സ്റ്റേഷനുകളിലെല്ലാം വേണ്ട നിർദ്ദേശങ്ങൾ കൊടുത്തു.

രണ്ടു ദിവസം മുമ്പാണത്രെ, പത്തുനാഴിക അകലെയുള്ള ഒരു പട്ടണത്തിൽ ഒരു വലിയ സ്വർണ്ണക്കടയിൽ ഒരാൾ മുത്തുമാല വില്ക്കാൻ കൊണ്ടുചെന്നു. കടയുടമസ്ഥൻ അയാളെ അവിടെയിരുത്തി, സൂത്രത്തിൽ പോലീസിനെ വരുത്തി. ആദ്യം കുറച്ചൊക്കെ ധൈര്യം കാണിച്ചെങ്കിലും തുടച്ചയായി ചോദ്യം ചെയ്തപ്പോൾ അയാൾ പതറുവാൻ തുടങ്ങി. ഒടുവിൽ പേരു പറഞ്ഞു.

ശങ്കരൻ നായർ—കോവിലകത്തു് ഡ്രൈവറാണ്.

അവിടെനിന്നു് സൂപ്രണ്ടിനു വിവരം കിട്ടി. അയാളെക്കൊണ്ടുവന്നു സ്റ്റേഷനിൽകയററിയപ്പോഴേയ്ക്കും അയാഠം സത്യം പറഞ്ഞു.

കളവിൽ അയാഠംക്കൊരു കൂട്ടാളിയുണ്ടത്രെ. നേത്യാരമ്മയുടെ വിശ്വസ്ത വേലക്കാരിയായ അമ്മു! നേത്യാരമ്മ ഇറങ്ങിയോടിയസമയത്തു് അവഠം മുകളിൽ മറെറാരു മുറിയിലുണ്ടായിരുന്നു. ബഹളം കേട്ടു് അവിടെ നിന്നു പുറപ്പെട്ടു. നേത്യാരമ്മയും പിന്നാലെ കൃഷ്ണൻകുട്ടിയും പരിഭ്രമിച്ചോടുന്നതുകണ്ടു. വാതിൽ ചാരിയിട്ടേ ഉണ്ടായിരുന്നുള്ളു. വെറുതെ അതൊന്നു തുറന്നുനോക്കി. നല്ലതുപോലെ അടയ്ക്കാനൊരുങ്ങിയതായിരുന്നു. അതിനിടയ്ക്കാണു് മേശച്ചുവട്ടിൽ മുത്തുമാല കിടക്കുന്നതു കണ്ടതു്. പെട്ടന്നതു് മടിയിലാക്കി. താഴത്തെ ബഹളത്തിനിടയിൽ ഒരു മറവിൽവച്ചു് അവളതു ശങ്കരൻനായക്കു കൊടുത്തു.

മുമ്പും ഇവർ രണ്ടുപേരും കൂടി പലതും ഇങ്ങനെ തട്ടിച്ചിട്ടുണ്ടത്രെ. പക്ഷേ അധികവും വിലകുറഞ്ഞ സാധനങ്ങളായിരുന്നു.

ഡ്രൈവറേയും അമ്മുവിനേയും അറസ്ററു ചെയ്തു എന്നും പറഞ്ഞു് തമ്പുരാൻ നിർത്തി.

എല്ലാം കേട്ടുകൊണ്ടു് വാരിയർ മാസ്റ്റർ കണ്ണടച്ചു തൊഴുതു നില്ക്കുകയായിരുന്നു. അടഞ്ഞ കണ്ണുകഠംക്കുള്ളിൽനിന്നു് കണ്ണീരങ്ങനെ ഒഴുകിയിറങ്ങുന്നുണ്ടായിരുന്നു.

നേത്യാരമ്മ പറഞ്ഞു:

''മാഷെ, കൃഷ്ണൻകുട്ടിയെ ഞങ്ങഠംക്കുതന്നെ തരണം. അതിനാണു് ഞങ്ങഠം എല്ലാവരും കൂടി വന്നതു്. ഇനി ഞങ്ങടെ മറെറാരു മകനാണു് കൃഷ്ണൻകുട്ടി.''

''കൃഷ്ണൻകുട്ടിയെ വേലക്കാരനായിട്ടല്ല ഇനി കൊണ്ടുപോണതു്. രഘുവിന്റെ ചേട്ടനായിട്ടാ'' തമ്പുരാൻ പറഞ്ഞു.

''വരു, കൃഷ്ണൻകുട്ടി'' രഘു അവന്റെ കൈയിൽ പിടിച്ചുവലിച്ചു നടക്കാൻ തുടങ്ങി.

കാറിൽ കയറും മുമ്പു് കൃഷ്ണൻകുട്ടി തിരിഞ്ഞുനിന്നു. വാരിയർ മാസ്റ്റർ കൂടെ ചെന്നിരുന്നു. അവൻ മാസ്ററരുടെ അടുത്തേയ്ക്കു

നീങ്ങി. അവനു് എന്തെല്ലാമോ പറയാനുണ്ടായിരുന്നു. പക്ഷേ മിണ്ടുവാനുള്ള ശക്തി കിട്ടിയില്ല. അവന്റെ കണ്ണുകൾ നിറഞ്ഞു തുളുമ്പി.

മാസ്ററർ അവനെ ചേർത്തുപിടിച്ചു് തലയിൽ കൈവച്ചു കൊണ്ടു പറഞ്ഞു:

''നന്നായിവരു കൃഷ്ണൻകുട്ടി. നീ ഒരുപാടു കഷ്ടപ്പാടു സഹിച്ചിട്ടുണ്ടു്. 'ഒരു ജന്മത്തിലെ ദുരിതം മുഴുവൻ നീയ് കുട്ടിക്കാലത്തു് അനുഭവിച്ചു തീർത്തു. ഇനി നിനക്കു് സുഖാവും.'' തൊണ്ടയിടറി ക്കൊണ്ടാണു് മാസ്ററർ അത്രയും പറഞ്ഞൊപ്പിച്ചതു്.

രഘു കൃഷ്ണൻകുട്ടിയേയും കൂട്ടി മുൻസീററിൽക്കയറി. തമ്പുരാനും നേത്യാരമ്മയും പിൻസീററിലും. ഡ്രൈവർ പുതിയൊരാളാണു് എന്ന കാര്യം കൃഷ്ണൻകുട്ടി ശ്രദ്ധിച്ചു. കാർ നീങ്ങിത്തുടങ്ങി. തൊഴുതുകൊണ്ടുനിന്നിരുന്ന വാരിയർ മാസ്റററുടെ രൂപം കാറുയർത്തിയ പൊടിപടലത്തിൽ മുങ്ങിപ്പോയി.

രഘു ഉത്സാഹത്തോടെ എന്തൊക്കെയോ പറഞ്ഞുകൊണ്ടിരുന്നു. അതൊന്നും കൃഷ്ണൻകുട്ടി കേട്ടില്ല. അവന്റെ മനസ്സിൽ ചില തീരുമാനങ്ങൾ രൂപം കൊള്ളുകയായിരുന്നു.

പല തെററുകളും ചെയ്തിട്ടുണ്ടു്. കളവുകൾ നടത്തിയിട്ടുണ്ടു്. അതെല്ലാം, അതെല്ലാം ഇനി കഴിഞ്ഞുപോയ കഥകൾ മാത്രമാണു്. ഇനി നല്ലവനായി ജീവിക്കണം; വളരണം; വലിയൊരാളാവണം.

ഇനി, ഇനിയൊരിക്കലും വഴിതെററി നടക്കുകയില്ല. വാരിയർ മാസ്റററുടെ രൂപം മനസ്സിൽ തെളിഞ്ഞപ്പോൾ അവന്റെ കണ്ണുകൾ വീണ്ടും നിറഞ്ഞു. തന്നെ രക്ഷിച്ച ഈശ്വരനാണതു്. ഒഴുകിയിറങ്ങിയ കണ്ണീർത്തുള്ളികൾ തുടച്ചുകൊണ്ടു് അവൻ നെടുവീർപ്പിട്ടു.

മനസ്സിൽ ഒരു പുതിയ വെളിച്ചം പരക്കുന്നു. കുളിർകാററു വീശുന്നു . നനുത്ത കാററു്. ഏതെല്ലാമോ പൂക്കളുടെ സുമണം വഹിച്ചെത്തുന്ന ഇളം കാററു്.

---

# ദേശീയ സമ്പാദ്യ പദ്ധതി

1. നിങ്ങളുടെ ഭാവിക്കുവേണ്ടിയും ഇന്ത്യയുടെ ഭാവിക്കുവേണ്ടിയും മിച്ചം പിടിക്കുക.
2. നിങ്ങൾ പതിവായി സമ്പാദിക്കാറുണ്ടോ ? ദേശീയ സമ്പാദ്യ പദ്ധതി സർട്ടിഫിക്കറ്റുകളിൽ മുതൽ നിക്ഷേപിക്കുക.
3. നിങ്ങളുടെ നിക്ഷേപങ്ങൾക്കു് പോസ്റ്റാഫീസു് സേവിംഗ്സു് ബാങ്കു് ഉപയോഗിക്കുക.
4. നിങ്ങളുടെ സമ്പാദ്യം രാഷ്ട്രത്തിന്റെ സമ്പാദ്യമാണു്.
5. സമ്പാദ്യം നിങ്ങൾക്കും രാഷ്ട്രത്തിന്നും അഭിവൃദ്ധി കൈവരുത്തുന്നു.
6. ആ ചെലവു് യഥാർത്ഥത്തിൽ ആവശ്യമുള്ളതാണോ? സമ്പാദിക്കുക; നിക്ഷേപിക്കുക.
7. നിങ്ങളുടെ ഭാവി ഐശ്വര്യത്തിന്നു് നിങ്ങളുടെ സമ്പാദ്യങ്ങൾ നിങ്ങളുടെ ഗവണ്മെന്റിന്നാവശ്യമാണു്.

---

PRINTED BY THE S.G.P. AT THE GOVERNMENT PRESS,
ERNAKULAM, 1972